

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 53 | THE ONLINE OFFICIAL NEWS BULLETIN | 2021 December 04


## SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 5  ♪6 Mawlodeh d-Yuhanon Mamdono Birth of John the Baptist | 6  ♪2 Comme. of St. Soke (St. Nicholas) Bishop of Myre (Christmas Father) | 7 ♪6 | 8  ♪2 46th Mem. of H.H. Baselios Augen I (Devalokam Catholicate Chapel) | 9  ♪6 9th Mem. of Mathews Mar Barnabas (Valayanchirangara) | 10  ♪2 Comme. of Martyrs St. Behnam, his sister Sarah and other Martyrs & Comme of St. Philoxenos of Mabbug | 11 ♪6 |



## സമൂഹത്തിൽ ആശ്വാസകിരണമാകാൻ കഴിയുമ്പോഴാണ് മനുഷ്യജീവിതം സാർത്ഥകമാകുന്നത്: പ. കാതോലിക്കാ ബാവ

പത്തനാപുരം: പ്രയാസമനുഭവിക്കുന്നവർക്ക് സ്വർഗ്ഗരാജ്യത്തിന്റെ അനുഭവം പ്രദാനം ചെയ്യുവാൻ മനുഷ്യർക്ക് സാധിക്കണമെന്നും ക്രിസ്തുവിന്റെ പ്രവർത്തനങ്ങൾ എന്നും ദുർബലർക്കും ആലംബഹീനർക്കും വേണ്ടിയായിരുന്നുവെന്നും ക്രിസ്തുജീവിതം മാതൃകയാക്കി സമൂഹം ജീവകാരുണ്യ പ്രവർത്തനങ്ങളിൽ പങ്കാളികളാകണമെന്നും പ. കാതോലിക്കാ ബാവ പറഞ്ഞു. പത്തനാപുരം ഗാന്ധിഭവനിൽ (ഡിസംബർ 2-ന്) ജീവകാരുണ്യസംഗമം ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം.

സമൂഹത്തിൽ തിന്മകൾ നിലനിൽക്കുന്നുണ്ടെങ്കിലും ഹൃദയത്തിൽ കാരുണ്യത്തിന്റെ ഉറവ വറ്റാത്ത അനേകർ ലോകത്തുള്ളതുകൊണ്ടാണ് ജീവകാരുണ്യപ്രവർത്തനമേഖല സജീവമായി മുന്നോട്ട് പോകുന്നത്. ഏത് തരത്തിലുള്ള പ്രയാസങ്ങൾ അനുഭവിക്കുന്നവർക്കും ആശ്വാസം പകരാനുള്ള പ്രവർത്തന സംവിധാനങ്ങളുള്ള ഗാന്ധിഭവൻ ശരിയായ ദൈവരാജ്യമാണ്. വൈദികരും വിശ്വാസികളുമെല്ലാം ജീവകാരുണ്യപ്രവർത്തനങ്ങളിൽ പൂർണ്ണ പങ്കാളിത്തം നൽകണം. എല്ലാ മനുഷ്യരും സമൂഹത്തിൽ ആശ്വാസകിരണമായി പ്രവർത്തിക്കണം; അതിലൂടെ ജീവിതം സാർത്ഥകമാക്കണം. അദ്ദേഹം കൂട്ടിച്ചേർത്തു.

കെയർ ആന്റ് ഷെയർ ഫൗണ്ടേഷൻ മാനേജിംഗ് ഡയറക്ടർ ഫാ. തോമസ് കുര്യൻ മരോട്ടിപ്പുഴ അദ്ധ്യക്ഷത വഹിച്ച ചടങ്ങിൽ ഗാന്ധിഭവൻ സെക്രട്ടറി പുനലൂർ സോമരാജൻ സ്വാഗതം ആശംസിച്ചു. ഓർത്തഡോക്സ് സഭാ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ജോൺസൺ കല്ലിട്ടതിൽ കോർ എപ്പിസ്കോപ്പ, മൈലംകുളം സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച് വികാരി ഫാ. പി. തോമസ്, ജോൺ പണിക്കർ കോർ എപ്പിസ്ക്കോപ്പ, ഫാ. ബേസിൽ ജെ. പണിക്കർ, ഫാ. ബൈജു ജോൺസൺ എന്നിവർ പ്രസംഗിച്ചു.




**Doha Orthodox Returnees Association (DORA) 6th Annual Meeting Inaugurated by HH The Catholicos at Niranam Church.**



**ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പിന്റെ നേതൃത്വത്തിൽ കേരളത്തിലെ ബിഷപ്പുമാരുടെ ഇന്റർ ചർച്ച് കൗൺസിൽ സമ്മേളനം 2021 നവംബർ 30-ന് ചങ്ങനാശ്ശേരിയിൽ നടന്നു. കേരളത്തിലെ എല്ലാ സഭകളിലേയും പ്രതിനിധികൾ സമ്മേളനത്തിൽ പങ്കെടുത്തു. പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെ ഇന്റർ ചർച്ച് കൗൺസിൽ അനുമോദിച്ചു. കർദ്ദിനാൾ ജോർജ് ആലഞ്ചേരി അദ്ധ്യക്ഷത വഹിച്ചു.**



**തലക്കോട് ബോയ്സ് ഹോമിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ചരമ രജത ജൂബിലി സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്യുന്നു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





# പ. പിതാവിന്റെ യൽദോ നോമ്പ് സന്ദേശം

**No. 53/2021**

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന**

**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**




കർത്താവിൽ നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും, സഹപട്ടക്കാരും, ദേശത്തുപട്ടക്കാരും, പള്ളികൈസ്ഥാനികളും, ശേഷം വിശ്വാസികളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്!

പ്രിയരെ,

ലോകരക്ഷകനായ ദൈവപുത്രന്റെ തിരുജനനം ആചരിക്കുവാൻ നോമ്പനുഷ്ഠാനങ്ങളിലൂടെ പരിശുദ്ധ സഭ ഒരുങ്ങുകയാണല്ലോ. പാപത്താൽ വീണുപോയ ദൈവീക സ്വരൂപം വീണ്ടെടുക്കുവാനും മനുഷ്യപുത്രരെ ദൈവപുത്രരാക്കുവാനുമാണ് മശിഹാ തമ്പുരാൻ മനുഷ്യാവതാരം ചെയ്തത്. ദൈവമുമ്പാകെയുള്ള പരിപൂർണ്ണ സമർപ്പണത്തിന്റെയും, വിനയം മൂലമുള്ള വിശുദ്ധീകരണത്തിന്റെയും, കരകവിഞ്ഞൊഴുകുന്ന ദൈവസ്നേഹത്തിന്റെയും, ദൈവത്തിന്റെ പരിശുദ്ധാത്മാവിലുള്ള നിർമ്മലമായ ആരാധനയുടെയും അമൂല്യപാഠങ്ങളാണ് ഓരോ ക്രിസ്തുമസും ലോകത്തോട് പങ്കുവയ്ക്കുന്നത്. ദൈവപ്രസാദമുള്ള മനുഷ്യർക്ക് ലഭ്യമാകുന്ന സ്വർഗ്ഗീയ സമാധാനം നമ്മുടെ മനസ്സുകളിൽ അനുഭവിക്കുവാൻ ഇടയാകത്തക്കവണ്ണം അനാഥരുടെയും വിധവകളുടെയും ദു:ഖിതരുടെയും ജീവിതത്തിൽ ആശ്വാസത്തിന്റെ അനുഭവങ്ങൾ പ്രദാനം ചെയ്തുകൊണ്ട്, ക്രിസ്തീയ സാക്ഷ്യത്തോടെ മാതൃകാപരമായി ഈ വർഷത്തെ യൽദോ പെരുന്നാൾ ആചരിക്കുവാൻ നമുക്ക് സാധിക്കണം.

നാം അനുഭവിക്കുന്ന എല്ലാ ദാനങ്ങൾക്കും നന്മകൾക്കും അത്യുന്നതങ്ങളിലുള്ള ദൈവത്തിന് മഹത്വം കരേറ്റുവാൻ നമുക്ക് കഴിയണം. ബേത്‌ലഹേമിലെ ആട്ടിടയന്മാരെപ്പോലെ വിശുദ്ധിയുടെയും വിനയത്തിന്റെയും പാതകളിൽ ആരാധനയുടെ നക്ഷത്ര ശോഭകളാൽ യേശുതമ്പുരാന്റെ പുൽക്കൂടോളം യാത്ര ചെയ്യുവാൻ ഈ പെരുന്നാൾ ആഘോഷം മുഖാന്തിരമാവണം. ഒരു പുതിയ വർഷത്തിലേക്ക് പ്രവേശിക്കുവാനായി നാം ഒരുങ്ങുന്ന കാലഘട്ടം കൂടിയാണല്ലോ ഇത്. പുതുക്കം പ്രാപിച്ച മനുഷ്യരായി വിശുദ്ധിയോടെ നവവത്സരത്തെ നമുക്ക് വരവേൽക്കാം. പിന്നിട്ട വഴികളിൽ വന്നുപോയ കുറവുകളെ ദൈവസന്നിധിയിൽ ഏറ്റുപറഞ്ഞ് പുതിയ പ്രതീക്ഷകളോടെ, പുത്തൻ നന്മകളെ പ്രാപിച്ചുകൊണ്ട് ദൈവത്തോടൊപ്പം സഞ്ചരിക്കുവാൻ നമുക്ക് ഇടയാകണം. ദൈവീക ദൂതുകൾ പ്രാപിച്ച്, അഹങ്കാരവും സ്വാർത്ഥതയും വെടിഞ്ഞുകൊണ്ട്, പുതിയ മനുഷ്യരായി നാം രൂപാന്തരപ്പെടേണ്ടിയിരിക്കുന്നു. എല്ലാവർക്കും അനുഗ്രഹകരമായ ക്രിസ്തുമസും നന്മകൾ നിറഞ്ഞ പുതുവത്സരവും ആശംസിക്കുന്നു.

ശേഷം പിന്നാലെ, സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാം അമ്മയുടേയും ഇന്ത്യയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും നമ്മുടെ പരിശുദ്ധ പിതാക്കൻമാരായ യൽദോ മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും മാർ ദീവന്നാസിയോസിന്റെയും ശേഷം സകല ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ..........................

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

2021 നവംബർ മാസം 23-ാം തീയതി
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്നും.

# അത്യുന്നതന്റെ പ്രവാചകൻ പിറക്കുന്നു; മൗനത്തിൽ നിന്നും ശബ്ദം ജനിക്കുന്നു!

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



വി. യോഹന്നാൻ മാംദാനയുടെ ജനനം ക്രിസ്തുജനനത്തിലേക്ക് നമ്മെ കൂടുതൽ അടുപ്പിക്കുന്നു. കാത്തിരിപ്പും ഗർഭലോകവും കാലത്തികവിലേക്ക് കൺ തുറക്കുന്ന ദിനങ്ങൾ. നക്ഷത്രം കൂടുതൽ ശോഭയോടും കൃത്യതയോടും കിഴക്കുനിന്നും യഹൂദ്യയിലെ ബേത്ലഹേമിലേക്ക് സഞ്ചരിക്കുന്നു; വിദ്വാന്മാരും മാലുമികളും നൂറ്റാണ്ടുകളായി കാത്തിരുന്നവരുമെല്ലാം ആ അത്ഭുത ദർശനത്തിനായി ഏറെ ശ്രദ്ധയോടെ ഒരുങ്ങുന്നു. പ. സഭ നോമ്പോടും ഉപവാസത്തോടും കൂടെ അവനെ പരികർമ്മിക്കുവാൻ തയ്യാറെടുക്കുന്നു.

"വരുവാനുള്ളവൻ നീയോ, ഞങ്ങൾ മറ്റൊരുവനെ കാത്തിരിക്കണമൊ" എന്ന യോഹന്നാന്റെ ചോദ്യത്തിന് "കുരുടർ കാണുന്നു; മുടന്തർ നടക്കുന്നു; കുഷ്ഠരോഗികൾ ശുദ്ധരായി തീരുന്നു; ചെകിടർ കേൾക്കുന്നു; മരിച്ചവർ ഉയിർക്കുന്നു; ദരിദ്രരോടു സുവിശേഷം അറിയിക്കുന്നു" എന്ന മറുപടിയാണ് യേശു നൽകുന്നത് (വി. മത്തായി 11:11-19). നേർകാഴ്ച, നേർനടപ്പ്, ശുദ്ധി, കേൾവി, ജീവൻ, സുവാർത്ത എന്നിവ മശിഹായുടെ ലക്ഷണങ്ങളായി പ്രവാചകശ്രേഷ്ഠർ പ്രവചിച്ചിട്ടുള്ളത് ക്രിസ്തുവിൽ സംഭവിക്കുന്നുവെന്ന് വിവക്ഷ. ക്രിസ്തു യോഹന്നാനെക്കുറിച്ചു നൽകുന്ന സാക്ഷ്യം ഏറെ ശ്രദ്ധേയമാണ്: "നിങ്ങൾ എന്തു കാണ്മാൻ മരുഭൂമിയിൽ പോയി? കാറ്റിനാൽ ഉലയുന്ന ഓടയോ, മാർദ്ദവ വസ്ത്രം ധരിച്ച രാജഗൃഹവാസിയെയോ അല്ല; മറിച്ച് 'സത്യ'ത്തിന്റെ പ്രവാചകനെയാണ്." കാറ്റിൽ ഉലയുന്ന ഓടയിൽ നിന്നും അർത്ഥമില്ലാത്ത അപശബ്ദങ്ങൾ ഉണ്ടാകാം. രാജ്യഗൃഹത്തിലെ മൃദുവസ്ത്രം ധരിച്ചെന്നാൽ സ്വന്തം അഭിപ്രായമില്ലാതെ അധികാരവർഗ്ഗത്തിന് മുന്നിൽ 'റാം' മൂളുന്ന നപുംസകമാണ്. ഇത്തരക്കാരുടെ ആധിക്യമാണ് ഇന്നത്തെ സമൂഹത്തിന്റെ ഏറ്റവും വലിയ ദുരവസ്ഥ. അവിടെയാണ് 'ഗളരുധിരത്താൽ ദവളിമയംഗങ്ങൾക്ക്' (കഴുത്തിലെ രക്തത്താൽ ശരീരത്തെ നിർമ്മലീകരിക്കുന്നവർ) നൽകുന്നവർ വ്യത്യസ്തരാകുന്നത്. ആദ്യ വിഭാഗം കാലത്തിന്റെ ചവറ്റുകുട്ടയിൽ എത്തുമ്പോൾ രണ്ടാം വിഭാഗത്തിന്റെ ജനനംപോലും പ. സഭ പെരുന്നാളായി ആഘോഷിക്കുന്നു! അവൻ മശിഹായ്ക്ക് വഴി ഒരുക്കുന്നവനും, പ്രവാചകന്മാരേക്കാൾ വലിയവനും സ്ത്രീകളിൽ നിന്നും ജനിച്ചവരിൽ ഏറ്റവും ഉന്നതനും ഏലിയാവിന്റെ ആത്മാവുള്ളവനുമെന്ന് ക്രിസ്തു അവനെ സാക്ഷിക്കുന്നു. കഥയില്ലാതെ ആടുകയും പാടുകയും ചെയ്യുന്ന ചന്തസ്ഥലങ്ങളിലെ കുഞ്ഞുങ്ങളാകുന്ന ('ചന്ത പിള്ളേർ') ഈ തലമുറയ്ക്ക് യോഹന്നാന്മാരെ മനസ്സിലാക്കുവാൻ പ്രയാസം എന്നും കർത്താവ് പറയുന്നു.

സാക്ഷാൽ സന്തതിയായ യിസ്ഹാക്കിന്റെ ജനനത്തോടെ മരുഭൂവൽകരിക്കപ്പെടുന്ന യിശ്മായേലിന്റെ അവസ്ഥയാണ് ഈ ദിവസത്തെ ആദ്യ പഴയ നിയമ ധ്യാനഭാഗം (ഉല്പ. 21:9-21). ഹാഗാർ ദാസിയായിരുന്നു; യജമാനത്തി പറഞ്ഞതെല്ലാം അനുസരിച്ചവളായിരുന്നു. എന്നിട്ടും നിറവയറോടെ മരുഭൂമിയിലേക്ക് ഓടിപോകേണ്ടി വന്നു. ദൈവനീതിക്കുവേണ്ടി പ്രാർത്ഥനാപൂർവ്വം പാർശ്വവൽക്കരിക്കപ്പെട്ടവരുടെ നിത്യപ്രതീകമാണ് ഹാഗാറും യിശ്മായേലും. ഏതാനും അപ്പകഷണങ്ങളും ഒരു തുരുത്തി വെള്ളവും വിശാലമായ ബേർ-ശേബ മരുഭൂമിയും മാത്രമാണ് മുന്നിലുള്ളത്. ഒടുവിൽ ഹാഗാറിന്റെ കണ്ണുനീർ മരുഭൂമിയിലെ വറ്റാത്ത നീരുറവയായി മാറ്റപ്പെടുന്ന ദൈവനീതി പ്രത്യക്ഷമാകുന്നു. സ്നാപകന്റെ അവസ്ഥയും മറിച്ചല്ല. അവന്റെ വരവ് അതേ മരുഭൂമിയിൽ നിന്നാണ്. ദൈവനീതിയെ പ്രസംഗിച്ചശേഷം അവൻ യഥാർത്ഥ സന്തതിയെ ലോകത്തിന് പരിചയപ്പെടുത്തി സാക്ഷിച്ചശേഷം സ്വയം ഇല്ലാതാകുന്നു; "അവനോ വളരണം; ഞാനോ കുറയണം" എന്നാണല്ലോ അവന്റെ തത്വം!

ഇസ്രായേലിന്റെ എക്കാലത്തെയും വലിയ പ്രവാചകനായ മോശയുടെ ജനനവും ഇന്ന് സ്മരിക്കപ്പെടുന്നു. രാജഗൃഹങ്ങളിലെ സുഖങ്ങളിൽ നിന്നും മരുഭൂമിയിലേക്ക് വലിച്ചെറിയപ്പെട്ട മറ്റൊരു ജീവിതമാണല്ലോ അത്. പിറവിപോലും നിഷേധിക്കപ്പെടുന്ന ഒരു രാഷ്ട്രീയ അടിമത്വത്തിൽ ജനിക്കുകയും നദിയിലേക്ക് വലിച്ചെറിയപ്പെടുകയും ഒടുവിൽ ഒരു ജനതയെ മുഴുവൻ വാഗ്ദത്തനാട്ടിലേക്ക് നയിക്കുകയും ചെയ്യുന്ന മോശ സ്നാപകന്റെ നല്ല മുൻകുറി തന്നെയാണ്.



സീയോനിൽ ദൈവനീതി പ്രസംഗിക്കപ്പെടുമെന്ന യെശയ്യാവിന്റെ പ്രവചനം (യെശയ്യാ 62) യോഹന്നാനിൽ നിറവേറുന്നു. യഹോവയുടെ കൈയിൽ അവൻ ഭംഗിയുള്ള കിരീടവും രാജകീയ മുടിയും ആയിരിക്കും; ദൈവം അവനിൽ സന്തോഷിക്കും. "കടപ്പിൻ; വാതിലുകളിൽ കൂടി കടപ്പിൻ; ജനത്തിനു വഴി ഒഴുക്കുവിൻ; നികത്തുവിൻ പെരുവഴി നികത്തുവിൻ; കല്ലുപെറുക്കി കളവിൻ; ജാതികൾക്കായിട്ടു ഒരു കൊടി ഉയർത്തുവിൻ. ഇതാ നിന്റെ രക്ഷ വന്നിരിക്കുന്നുവെന്ന്" സീയോൻ പുത്രിയോട് ഘോഷിക്കുന്നവന്റെ ശബ്ദമാണ് വി. യൂഹാനോൻ മാംദോനോ.

കള്ള പ്രവാചകന്മാരുടെ കുത്തൊഴുക്കിൽ നിന്നും സ്നേഹഗാഥ പാടുന്ന സത്യത്തിന്റെ പ്രവാചകന്മാരെ കണ്ടെത്തുവാനുള്ള മാർഗ്ഗമാണ് പൊതുവിനുള്ള ഇന്നത്തെ ലേഖനത്തിൽ വി. യോഹന്നാൻ ശ്ലീഹാ നമ്മെ ഉപദേശിക്കുന്നത്. സത്യത്തെ തിരിച്ചറിയുക എന്നത് ക്രിസ്തീയതയുടെ അടിസ്ഥാനപ്രമാണമാണ്.

നിഴലായ ന്യായപ്രമാണത്തിൽ നിന്നും പൊരുളായ ക്രിസ്തുവിലേയ്ക്കുള്ള പാതയാണ് യോഹന്നാൻ നിരപ്പാക്കുന്നത്. ഗലാത്യ ലേഖനത്തിൽ നിന്നുള്ള രണ്ടാം ലേഖനഭാഗത്ത് വി. പൗലൂസ് ശ്ലീഹാ താത്വികമായി തന്നെ ഇക്കാര്യം ഉപന്യസിക്കുന്നു. ന്യായപ്രമാണത്തിന്റെ മകളും ഉടമ്പടിയുടെ പുത്രിയുമായ ഏലിശുബാ ഹാഗാറിനെയും മരുഭൂമിയിലെ ശബ്ദമായ യോഹന്നാൻ മാംദോനോ യിശ്മായേലിനെയും കുറിക്കുന്നു. ഇവിടെ ഹാഗാറും ഏലിശുബായും ദാസിമാരും അവരുടെ മക്കൾ ദാസീപുത്രന്മാരുമാണ്. എന്നാൽ അവർ യഥാക്രമം സാറായിക്കും വി. കന്യകമറിയാമിനുമായി വഴിമാറുകയും അവരെ ഏറെ ബഹുമാനിച്ച് ആദരിക്കുകയും ചെയ്യുന്നതായി കാണുന്നു; യിസഹാക്ക് ക്രിസ്തുവിന്റെ അതിശക്തമായ മുൻകുറിയാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഭൗമിക യെരുശലേമിന്റെ രാഷ്ട്രീയ അടിമത്വത്തിൽ നിന്നും സ്വർഗ്ഗീയ യെരുശലേമിന്റെ സ്വാതന്ത്ര്യത്തിലേക്കാണ് വാഗ്ദത്തമക്കളായ പ. സഭയെ ക്രിസ്തു നയിക്കുന്നത് എന്നും ശ്ലീഹാ വ്യക്തമാക്കുന്നുണ്ട്.

തുടർന്നാണ് വി. യോഹന്നാൻ മാംദോനോയുടെ ജനനം തിരുവെഴുത്തിൽ നിന്നും പ. സഭ വായിച്ച് ധ്യാനിക്കുന്നത് (വി. ലൂക്കോസ് 1:57-80). ലളിതവും സുന്ദരവും ഒപ്പം ആത്മീയ ഉൽകർഷതയും നിറഞ്ഞ പ. ആത്മാവിന്റെ തൂലികയാണ് വി. ലൂക്കോസ് എന്ന് ഓർക്കണം.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






## പ്രത്യേക പ്രാർത്ഥനകൾ

### യൽദോ നോമ്പ് ദിവസങ്ങളിൽ സന്ധ്യാ നമസ്കാരത്തിൽ "മോറാനോശുമ്ശിഹാ...' എന്ന പ്രാർത്ഥനയ്ക്കു മുമ്പായി ചൊല്ലേണ്ടത്

**കോലോകൾ**

ദൈവമേ! ഞങ്ങളുടെ പിതാവായ ആദാം വിലക്കപ്പെട്ട ഫലം ഭക്ഷിച്ചതിനാൽ മനുഷ്യജാതിക്കുണ്ടായ ആപത്തിനെ തീർപ്പാനായിട്ട് നിന്റെ വാത്സല്യമുള്ള ഏകപുത്രനെ കരുണയോടെ മനുഷ്യാവതാരത്തിലേക്കു നീ കല്പിച്ചയച്ചുവല്ലോ. ആ രക്ഷാകരമായ ജനനപ്പെരുന്നാളിന്റെ ബഹുമാനത്തിനും ആഘോഷത്തിനുംവേണ്ടി ഭക്ഷണസുഖത്തെ വെടിഞ്ഞ് ഞങ്ങൾ ആചരിക്കുന്ന നോമ്പിനെ മ്ഗൂശെൻമാരുടെ കാഴ്ചകൾപോലെ നീ കൈക്കൊള്ളണമെ. ബാറെക്മോർ.

ശുബഹോ...

ഭക്ഷണം മൂലം ഞങ്ങളുടെമേൽ അധികാരപ്പെട്ടവനായ ആകെൽക്കറുസ്സായെ ജയിപ്പാൻ നോമ്പ് തോൽക്കാത്ത ആയുധമായി നിന്റെ ഏകപുത്രനായ ഞങ്ങളുടെ ഏക രക്ഷകൻ ഞങ്ങൾക്കു ഏല്പിച്ചുതന്നിരിക്കുന്നതിനാൽ രക്ഷാകരമായ ജനനപ്പെരുന്നാളിലേക്കു നോമ്പ് എന്ന വലിയ ആയുധം ധരിച്ചുകൊണ്ട് ഞങ്ങൾ ഓടുന്നു. ഞങ്ങളെ ആക്രമിച്ചു വീഴിപ്പാൻവേണ്ടി ഞങ്ങളോടു കഠിനയുദ്ധം ചെയ്യുന്ന ദുഷ്ടശത്രുവിൽനിന്നും സൈന്യങ്ങളിൽനിന്നും കരുണയോടെ ഞങ്ങളെ രക്ഷിക്കണമെ. മൊറിയൊ.....

**ബോവൂസൊ**

ദൈവമേ! ഞങ്ങൾ ബലഹീനരാകകൊണ്ടു ഞങ്ങളുടെ നോമ്പും നമസ്കാരങ്ങളും ബലഹീനമുള്ളവയും കുറ്റമുള്ളവയുമാകുന്നു. എങ്കിലും ഞങ്ങൾ നിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവരും നിന്റെ കൈവേലയും ആകുന്നു എന്നുള്ളതിനെ ഓർത്ത് ഞങ്ങളുടെ നോമ്പിനെയും നമസ്കാരങ്ങളെയും കൃപയോടെ കൈക്കൊള്ളണമെ. മനുഷ്യാവതാരത്തിനു നിന്റെ ഏകപുത്രനെ അയപ്പാൻ തക്കവണ്ണം നിനക്കു ഞങ്ങളോടു കരുണയുണ്ടായെങ്കിൽ ഞങ്ങളുടെ ശുശ്രൂഷകളുടെ കുറ്റങ്ങളെ പോക്കുവാനും പാപങ്ങളെ മോചിപ്പാനും നിന്റെ മഹാകരുണയെ തടുപ്പാൻ യാതൊന്നിനും കഴിയുന്നതല്ലല്ലോ. മഹാസമുദ്രത്തിൽ ഒരു തുള്ളി ചെളിപോലെയല്ലാതെ നിന്റെ മഹാകരുണയുടെ മുമ്പിൽ ഞങ്ങളുടെ പാപങ്ങൾ എന്തുള്ളു? ദൈവമേ! ഞങ്ങൾ നിന്റെ കരുണയെ കൈക്കൊണ്ട് പാപമോചനം ലഭിച്ചവരായി ഞങ്ങളുടെ രക്ഷിതാവിന്റെ ജനനപ്പെരുന്നാളിൽ മാലാഖമാരോടുകൂടെ നിന്നെ സ്തുതിച്ചു പുകഴ്ത്തുവാനും ആട്ടിടയന്മാരോടു കൂടെ അദ്ഭുതങ്ങൾ കാണുവാനും ഞങ്ങളോടുള്ള നിന്റെ സ്നേഹത്തെ തിരിച്ചറിഞ്ഞ് നന്ദിയുള്ള ഹൃദയത്തോടെ നിന്നെയും നിന്റെ ഏകപുത്രനെയും പരിശുദ്ധ റൂഹായെയും സ്തുതിച്ചു പുകഴ്ത്തുവാനും ഞങ്ങളെ യോഗ്യരാക്കിത്തീർക്കണമെ.

### പ്രഭാത നമസ്കാരത്തിൽ "കർത്താവിനെ സ്തോത്രം ചെയ്യുന്നതും..." എന്ന പ്രാർത്ഥനയ്ക്കു മുമ്പായി ചൊല്ലേണ്ടത്

**കോലോകൾ**

ദൈവമേ! നോമ്പാലും നമസ്കാരത്താലുമല്ലാതെ ഈ ജാതി പുറപ്പെട്ടുപോകുന്നതല്ലെന്ന് നിന്റെ ഏകപുത്രൻ ഞങ്ങളെ പഠിപ്പിച്ചതുപോലെ ഞങ്ങളുടെ വൈരിയായ സാത്താനെ ഓടിച്ചു പുറത്താക്കുവാൻ വേണ്ടി നോമ്പിൽ ഞങ്ങൾ അഭയം പ്രാപിച്ചിരിക്കുന്നു. ഈ നോമ്പ് ഞങ്ങൾക്കു കോട്ടയും കാവലും ആയിരിക്കണമെ. ബാറെക്മോർ.

ശുബഹോ...

സാത്താന്റെ അടിമയിൽ നിന്ന് നിന്റെ ഏകപുത്രൻ ഞങ്ങളെ വിടുർത്തിയെങ്കിലും ഞങ്ങൾ ഞങ്ങളുടെ ദുഷ്പ്രവൃത്തികൾ നിമിത്തം പിന്നെയും അവന്റെ അടിമയിൽ പെട്ടുപോയിരിക്കുന്നു. അയ്യോ നോമ്പു മൂലം ഈ അടിമയിൽ നിന്ന് രക്ഷിക്കപ്പെട്ട് ജനനപ്പെരുന്നാളിൽ ഹൃദയപൂർവ്വം സന്തോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. മൊറിയൊ.......

**ബോവൂസൊ**

തന്റെ സ്വന്തനീതിയാൽ രക്ഷിക്കപ്പെടുന്ന ഒരുവനും ഇല്ലാത്തതുകൊണ്ട് ഞങ്ങൾ ഞങ്ങളുടെ നോമ്പിലോ നമസ്കാരത്തിലോ അല്ല നിന്റെ കൃപയിൽ മാത്രം ആശ്രയിച്ചിരിക്കുന്നു. ദൈവമേ! ഞങ്ങളെ കൈവിട്ടുകളയരുതേ. കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ അടച്ചുകളയരുതേ. സന്തോഷത്തിന്റെ പെരുന്നാളിൽ ഞങ്ങൾ ദുഃഖിപ്പാൻ ഇടയാവുകയും അരുതേ.

ആഭരണങ്ങളാലും വസ്ത്രങ്ങളാലും ഭക്ഷണപാനീയങ്ങളാലും പുറമെ മാത്രമല്ല, ദുർവിചാരങ്ങളെയും ദുഷ്പ്രവൃത്തികളെയും സകല പാപങ്ങളെയും നീക്കിക്കളഞ്ഞ് സകലവിധ നന്മകളെയും ധരിച്ച് ദൈവിക ആഭരണങ്ങളെ അണിഞ്ഞുകൊണ്ട് അകമേയും പുറമേയും ദൈവേഷ്ടപ്രകാരം സന്തോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ.

കടപ്പാട്: പാമ്പാക്കുട നമസ്കാരക്രമം

# THE NATIVITY FAST SPECIAL PRAYERS

## EVENING

(To be recited before the prayer - "O Lord Jesus Christ, do not close the door of your mercy upon our faces...[Moran Yeshu Mashiha...]")

### Qolo

O God, in order to save us from peril, which is the aftermath of the eating of the forbidden fruit by our father Adam, You sent Your beloved and only Son for Incarnation. As You accepted the offering of the Magi, accept this fast that we observe by abstaining from tasty food for the admiration and celebration of the salvific feast of Your birth. Bless me, O Lord.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

As Your only Son and our Savior entrusted to us the fast as an invincible armor against Satan, who defeated us through our desire for the food, we enter into the feast of Your Son's birth equipped with great armor, which is the fast. In Your kindness, save us from the enemy who is fighting against us.

Moryo rahem.....(Lord have mercy upon us and help us).

### Bo'utho

O God, since we are weak, our fast and services are also weak and imperfect. Remember, however, that we are created in Your likeness and we are Your handiwork; in Your kindness, accept our fast and prayers. Since You have shown mercy to us and sent Your only Son to be incarnate, nothing can prevent You from correcting the limitations of our services and absolving our sins. Our sins are like a drop of mud in a vast ocean. O Lord, by Your mercy, absolve our sins and make us worthy to praise and adore You with the angels at the feast of the birth of our Savior, to see wonders with the shepherds, and by recognising your love, to offer praise and adoration with thankful hearts to you, Your Son and Your Holy Spirit. Amen.

## MORNING

(To be recited before the Morning Praise - "It is good to give thanks to the Lord.....[Karthavine sthothram chaiyyunnathum...]")

### Qolo

O God, as Your only Begotten son taught us, "this kind never comes out except by fasting and prayer," we take refuge in this fast to overcome our enemy, Satan. May this fast be a fortress and shield for us. Bless me,O Lord.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

Your only Son liberated us from the slavery of Satan; however, through our wicked deeds, we became again the slaves of Satan. By observing this fast, may we be saved and made worthy to rejoice in the feast of Your Only- Begotten Son's birth

Moryo rahem.....(Lord have mercy upon us and help us).

### Bo'utho

O God,we do not depend on our fast or prayer, because no one will be saved through their own righteousness, but we take refuge in Your mercy. O God, do not forsake us; do not close the door for Your mercy against us, so that we may not be disheartened at Your joyous feast.

O Lord, make us worthy to rejoice inwardly and outwardly, not only through the outward signs of ornaments, garment, food and drink, but also by the expulsion of evil thoughts, wicked deeds, and all sins. May we rejoice in the will of God by adorning the divine ornaments and by Clothing Ourselves in good works

Courtesy: Common Prayer ( Pampakuda Namaskaram)

Translated by : Fr. Dr. Santhosh K. Joshua

**Jyothis Ashram**
"Monastery of Epiphany" Diocese Of Ahmedabad, Abu Road, Rajasthan

## വികസനം

"മാർത്തോമ്മായുടെ സിംഹാസനത്തിൽ മലങ്കര മെത്രാപ്പോലീത്ത' എന്നു നിങ്ങൾ ആർത്തു പറയുമ്പോൾ, ഗോണ്ടഫോറസ് രാജാവ് കൊട്ടാരം പണിയാൻ കൊടുത്ത പണം പാവങ്ങൾക്ക് വിതരണം ചെയ്ത മാർത്തോമാ ശ്ലീഹായുടെ സിംഹാസനമാണ്.

കൊടുക്കുവാൻ നാം ബാദ്ധ്യസ്ഥരാണ്. കൊടുക്കുമ്പോൾ തീരുകയല്ല, വർദ്ധിക്കുകയാണ് അനുഭവം. മനുഷ്യ വിഭവ വികസനമില്ലാതെയുള്ള വികസനം അർത്ഥവർത്തല്ല. മുപ്പത്താറു മീറ്റർ ഹൈവേ നമുക്ക് വേണ്ടതു തന്നെയാണ്. അതിന്റെ വശങ്ങളിൽ ചോർന്നൊലിക്കുന്ന കൂരകൾ നമുക്ക് അഭിലഷണീയമായ വികസനമല്ല.

അട്ടപ്പാടിയിൽ 235 കോടി ചിലവഴിച്ചു പോലും! ഞാൻ കണ്ടിട്ടുള്ളതാണ് ഗ്രാമങ്ങളും ദാരിദ്ര്യവും. ഈ പണത്തിൻറെ ഒരംശം അവിടെ യഥാർത്ഥത്തിൽ ചിലവഴിച്ചിരുന്നെങ്കിൽ അഞ്ചു കുഞ്ഞുങ്ങൾ പട്ടിണി കിടന്നു മരിക്കയില്ലായിരുന്നു. ഈ പണമെല്ലാം എങ്ങോട്ടുപോകുന്നു? എനിക്ക് മനസ്സിലാകുന്നില്ല.

നമ്മുടെ ഉത്തരവാദിത്തം വലുതാണ് പ്രിയമുള്ളവരേ. രാഷ്ട്രനിർമ്മിതിയിൽ നാം പങ്കാളികളാകണം ഭാരതത്തിൽ അത് നിറവേറ്റുമ്പോൾ നാം ന്യൂനപക്ഷമാവുന്നില്ല, അംഗീകാരംകൊണ്ടു ഭൂരിപക്ഷമാകും. ഇത് എല്ലാ മതങ്ങളുടെയും കടമയാണ്."

**- പ. കാതോലിക്കാ ബാവ**

തൃക്കുന്നത്ത് സെമിനാരി,
ആലുവ
30.11.2021



ലേഖനം

# വിശുദ്ധ മറിയാമിന്റെ മാതൃരൂപവും ഓർത്തഡോക്സ് ആദ്ധ്യാത്മികതയും

ഫാ. ഡോ. കെ. എം. ജോർജ്

ഓർത്തഡോക്സ് ക്രിസ്തീയ പാരമ്പര്യത്തിൽ നിറഞ്ഞുനിൽക്കുന്ന മാതൃരൂപമാണ് വിശുദ്ധ കന്യകമറിയാമിന്റേത്. വിശുദ്ധ കുർബാന പരസ്യമായി ആരംഭിക്കുന്നതു തന്നെ, 'കർത്താവായ യേശുമിശിഹാ, നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യൂഹാനോനും ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കും. ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമേ' എന്നു പ്രാർത്ഥിച്ചു കൊണ്ടാണല്ലോ. നമ്മുടെ രക്ഷകനായ ക്രിസ്തു യേശുവിന്റെ അമ്മയുടെ മധ്യസ്ഥപ്രാർത്ഥന വളരെ വിലയേറിയതായി കരുതുന്ന പൈതൃകമാണ് നമുക്കുള്ളത്. ആ മാതാവിലൂടെ പുത്രനായ ക്രിസ്തുവിന് സമർപ്പിക്കുന്ന പ്രാർത്ഥനകൾക്ക് ഉത്തരം കിട്ടാതെ പോകയില്ല എന്ന് പല ആത്മീയ ഗുരുക്കന്മാരും നമ്മെ പഠിപ്പിച്ചിട്ടുണ്ട്. കർത്താവിന്റെ അമ്മ നമ്മുടെയും അമ്മയാണ്. അതുകൊണ്ട് ഒരു കുട്ടി അതിന്റെ അമ്മയോടു കാണിക്കുന്ന നിറഞ്ഞ സ്നേഹവും, അമ്മയുടെ വാത്സല്യത്തിലും കരുതലിലും അഭയം തേടാനുള്ള സഹജമായ അതിന്റെ ആഗ്രഹവും എങ്ങനെയാണോ അങ്ങനെ തന്നെ ആയിരിക്കണം അമ്മയായ വിശുദ്ധ മറിയാമിനോടും നമുക്കുള്ള ബന്ധം എന്ന് ഗുരുക്കന്മാർ നമ്മെ ഉൽബോധിപ്പിക്കുന്നു.

ഇത് ഒരു തരത്തിൽ ബാലിശമായ ഭക്തിയാണ്, (infantile spirituality) എന്ന് വിമർശിക്കുന്നവർ ഉണ്ടെന്ന് മറക്കുന്നില്ല. പ്രത്യേകിച്ചും യൂറോപ്പിൽ 16-ാം നൂറ്റാണ്ടിലുണ്ടായ പ്രോട്ടസ്റ്റന്റ് നവീകരണ പാരമ്പര്യത്തിന്റെ (Reformation), സ്വാധീനത്തിൽ വന്നിട്ടുള്ളവർ ആണ് കൂടുതലും അങ്ങനെ പറയുന്നവർ. എന്നാൽ ആധ്യാത്മിക ജീവിതത്തിൽ വളരെ പക്വത പ്രാപിച്ച പലരും, കർത്താവ് പഠിപ്പിച്ചതുപോലെ ശിശുതുല്യമായ നിഷ്കളങ്കതയിലേക്കും സുതാര്യമായ (transparent) ഭക്തിയിലേക്കും തിരിയുന്നത് നാം കാണാറുണ്ട്. വിശുദ്ധ മറിയാമിന്റെ മാതൃഭാവമാണ് പലപ്പോഴും അങ്ങനെയുള്ള ഭക്തിയെ പ്രോത്സാഹിപ്പിക്കുന്നത്. ലോകത്തിലെ പല ഭാഷകളും വിവിധ സംസ്കാരങ്ങളും നിരീക്ഷിച്ചാൽ ഒരു കാര്യം നമുക്ക് വ്യക്തമാകും. മനുഷ്യരൊക്കെ വലിയ വിസ്മയമോ കഠിനമായ മനോവ്യഥയോ ഒക്കെ അനുഭവിക്കുമ്പോൾ വിളിക്കുന്നത് 'എന്റമ്മേ' എന്നാണ്. ഇറ്റലിക്കാരുടെ മമ്മമിയ (mama mia) പ്രസിദ്ധമാണല്ലോ. ചിലരൊക്കെ 'എന്റെ ദൈവമേ', 'എന്റെ ഭഗവാനേ' എന്നായിരിക്കും. പലപ്പോഴും ദൈവവും അമ്മയും അവർക്ക് ഒന്നു തന്നെയാണ്. നിരീശ്വരനാണെങ്കിലും പരിഷ്ക്കാരിയാണെങ്കിലും പ്രാകൃതനാണെങ്കിലും ഏറ്റവും തീക്ഷ്ണമായ വൈകാരികാനുഭവത്തിൽ, വിളിക്കുന്നത് അമ്മയെ ആണ്. ഇതൊരു exclamation വ്യാക്ഷേപക ശബ്ദമാണ് എന്നു പറഞ്ഞാലും, എത്ര ആഴത്തിലാണ് അമ്മയുടെ രൂപം നമ്മുടെ മനസ്സിൽ പതിഞ്ഞിരിക്കുന്നത് എന്ന് വ്യക്തമാകുന്നുണ്ട്.

വളരെ വർഷങ്ങൾക്കു മുമ്പ് ഭക്തനായ ഒരു ഗ്രീക്ക് ഓർത്തഡോക്സ് സഭാംഗം എനിക്ക് ഒരു ചിത്രം സമ്മാനമായി തന്നു. യേശുകുഞ്ഞിനെ വഹിച്ചിരിക്കുന്ന മാതാവിന്റെ ചിത്രം. അമ്മയുടെ തലയിൽ വളരെ നേരിയതും പ്രകാശമുള്ളതുമായ ഒരു ശിരോവസ്ത്രമുണ്ട്. ആ വെളുത്ത ശീലയുടെ വെളുമ്പുകൾ താഴേയ്ക്കു ഒഴുകിക്കിടന്നിരുന്നു. അദ്ദേഹം ആ ചിത്രത്തിനടിയിൽ എഴുതി, 'വിശുദ്ധ ഈ ആവരണം എല്ലാവരെയും കാത്തുസംരക്ഷിക്കുന്നു.' This holy veil protects everyone. അറിഞ്ഞോ അറിയാതെയോ പിൽക്കാലത്ത് വിശുദ്ധ കുർബാനയിലും പ്രാർത്ഥനകളിലും കന്യകമറിയാമിനെ ഓർക്കുമ്പോൾ ഈ ചിത്രം എന്റെ മനസ്സിൽ തെളിഞ്ഞു വരാറുണ്ട്. ഒരമ്മയുടെ വാത്സല്യവും കരുതലും തന്റെ കുഞ്ഞുങ്ങളുടെമേൽ വഴിഞ്ഞൊഴുകുന്നതിന്റെ പ്രതീകമായി വിശുദ്ധമാതാവിന്റെ ശിരോവസ്ത്രം നമ്മെയും നമ്മുടെ ഭൂമിയെയും ആവരണം ചെയ്ത് നമ്മെ സംരക്ഷിക്കുന്നു. ഇത് നമ്മുടെ കർത്താവിന്റെ അമ്മയിലൂടെ ദൈവം നമുക്കു നൽകുന്ന ആർദ്രമായ കരുണയുടെ ചിത്രമായും



കണക്കാക്കാം. "കോഴി തന്റെ കുഞ്ഞുങ്ങളെ ചിറകിൻകീഴിൽ ചേർത്തുകൊള്ളുന്നതുപോലെ നിങ്ങളെ ചേർത്തുകൊൾവാൻ എനിക്കു എത്രയോവട്ടം മനസ്സായിരുന്നു, നിങ്ങൾക്കോ മനസ്സായില്ല" എന്ന് കർത്താവ് യെരുശലേമിനെക്കുറിച്ച് പ്രവചിച്ചു വിലപിക്കുന്നുണ്ടല്ലോ. ഈ ചിത്രവും നമ്മുടെ മനസ്സിൽ വരുന്നു.

വിശുദ്ധ മാതാവിനെക്കുറിച്ച് പരമ്പരാഗതമായി ഓർത്തഡോക്സ് സഭകളിലും കത്തോലിക്കാ സഭയിലും നിലനിൽക്കുന്ന ഇങ്ങനെയുള്ള വിശ്വാസങ്ങളും സങ്കൽപ്പങ്ങളും മിക്കവാറും എല്ലാം തന്നെ popular piety-യുടെ ഭാഗമാണ്. അതായത് ഭക്തിസംവർദ്ധകങ്ങളായ കഥകളും ഉൽബോധനങ്ങളും പാരമ്പര്യങ്ങളും അടങ്ങുന്ന ഇത്തരം pious tradition ഇല്ലെങ്കിൽ, വേദശാസ്ത്ര സത്യങ്ങൾ വളരെ വരണ്ടതും അനാകർഷകവുമായി സാധാരണ മനുഷ്യർക്ക്

അനുഭവപ്പെടും. ഒരു വശത്ത് ഭക്തിനിർഭരമായ ഇത്തരം പാരമ്പര്യങ്ങളെ സഭ അനുവദിക്കുന്നുണ്ടെങ്കിലും, മറുവശത്ത് അവയൊന്നും പരകോടികളിലേക്ക്, extremes-ലേക്ക് പോകാതെ, യേശുക്രിസ്തുവിലുള്ള അപ്പസ്തോലിക വിശ്വാസത്തിൽ വേരൂന്നി നിൽക്കണം എന്ന് സഭ അനുശാസിക്കുന്നുമുണ്ട്.

റോമൻ കത്തോലിക്കാ സഭയിൽ മധ്യകാല നൂറ്റാണ്ടുകളിലുണ്ടായ മരിയ ഭക്തി ചിലപ്പോൾ സഭയുടെ അടിസ്ഥാന വിശ്വാസത്തിന്റെ അതിരുകൾ വിട്ടു പോകുന്നതായി പൗരസ്ത്യ സഭകൾ കരുതുന്നുണ്ട്. നല്ല ഉദാഹരണങ്ങളാണ് കന്യകമറിയാമിന്റെ അമലോത്ഭവ വിശ്വാസം (Dogma of Immaculate conception) മാതാവിന്റെ സ്വർഗ്ഗാരോഹണം (Assumption of the Holy Virgin). ഇവ രണ്ടും രക്ഷയ്ക്ക് ആധാരമായി വിശ്വാസികൾ നിർബന്ധമായും വിശ്വസിക്കണമെന്ന് മാർപാപ്പാമാർ 19-ാം നൂറ്റാണ്ടിലും 20-ാം നൂറ്റാണ്ടിലും കല്പന ഇറക്കിയിട്ടുണ്ട്.

പ. കന്യകമറിയാം എല്ലാ മനുഷ്യരെയുംപോലെ നിദ്ര പ്രാപിച്ചു അല്ലെങ്കിൽ വാങ്ങിപ്പോയി എന്നാണ് ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നത്. നമ്മുടെ പ്രാർത്ഥനകളിൽ ശൂനോയോ എന്ന വാങ്ങിപ്പു പെരുനാളിനെ വിശുദ്ധ മറിയാമിന്റെ 'നിര്യാണപ്പെരുനാൾ' എന്നാണ് പറയുന്നത്. ഗ്രീക്ക് ഓർത്തഡോക്സ് പാരമ്പര്യത്തിൽ koimesis അഥവാ dormition, falling asleep, നിദ്ര എന്നാണ് പറയുക. എന്നാൽ അതോടൊപ്പം മാതാവ് ശരീരത്തോടെ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്ന് പിൽക്കാല pious tradition ഉണ്ടാവുകയും അതും പ്രാർത്ഥനകളിൽ സൂചിപ്പിക്കപ്പെടുകയും ചെയ്തു. കത്തോലിക്കാ സഭ Assumption എന്ന ആശയം pious tradition-നെ അടിസ്ഥാനമാക്കി വിശ്വാസപ്രമാണ സിദ്ധാന്തമാക്കി. അതുപോലെ, കന്യകമറിയാമിന്റെ ജനനം മറ്റ് എല്ലാ മനുഷ്യരെയുംപോലെയായിരുന്നു. അവൾ മനുഷ്യപുത്രി ആയിരുന്നു. ആ ജനനത്തിൽ പ്രത്യേകതയൊന്നുമില്ല എന്നാണ് പൗരസ്ത്യ പാരമ്പര്യം പഠിപ്പിക്കുന്നത്. എന്നാൽ കത്തോലിക്കാ സഭ (1875-ലെ പീയൂസ് ഒൻപതാമൻ മാർപാപ്പായുടെ കല്പനയനുസരിച്ച്) കന്യക കളങ്കം ഏശാത്തവളായി (Immaculate) ജനിച്ചു എന്നു പഠിപ്പിക്കുന്നു. ലത്തീൻ ഭാഷയിൽ macula എന്നാൽ കളങ്കം, stain, spot എന്നർത്ഥം. Immaculate എന്നാൽ പാപത്തിന്റെ കളങ്കമില്ലാത്തവൾ.

റോമൻ കത്തോലിക്കാ സഭ ആധുനിക കാലത്ത് പ്രഖ്യാപിച്ച ഈ രണ്ടു dogma-കളെയും ഓർത്തഡോക്സ് സഭകൾ സ്വീകരിക്കുന്നില്ല. കാരണം, അത് അവിഭക്തസഭയുടെ വിശ്വാസമല്ല. ഒരളവിന് അപ്പുറം വേദശാസ്ത്രമോ, ചിലർ പറയുന്നതുപോലെ, "ദൈവശാസ്ത്രമോ" തർക്കവിഷയമാക്കിയാൽ നാം ചിലപ്പോൾ അതിൽ കുരുങ്ങിപ്പോകും. കുരുക്കുവീണ നൂൽ കെട്ട് അഴിക്കാൻ ശ്രമിക്കുന്നതുപോലെയാണത്. അഴിക്കുന്തോറും കൂടുതൽ കുരുക്കു വീഴും. അതുകൊണ്ട് 'വ്യവഹാരച്ചുഴി' എന്നു നാം പറയുന്നതുപോലെ 'ദൈവശാസ്ത്രചുഴികളുണ്ട്. ചുഴി വീഴുന്ന ലക്ഷണം കണ്ടാൽ ഉടൻ ഓടി മാറണം. പെട്ടുപോയാൽ പിന്നെ രക്ഷയില്ല. തർക്കം മൂത്ത് അടിപിടിയും ഭിന്നതയും വൈരാഗ്യവും വിദ്വേഷവും തലമുറകളിലേക്ക് പകരാൻ മാത്രമേ വ്യവഹാരത്തിനും വേദശാസ്ത്ര വിവാദത്തിനും കഴിയൂ.

വിശുദ്ധ കന്യകമറിയാമിനെ പ്രതീകങ്ങളിലൂടെ (Symbols) മനസ്സിലാക്കുന്ന രീതിയുണ്ട്. ലോകത്തെ മുഴുവൻ ഇപ്പോൾ ഭയപ്പെടുത്തുന്ന പാരിസ്ഥിതിക പ്രതിസന്ധി (environmental crisis) യുടെ പശ്ചാത്തലത്തിൽ അമ്മയും സ്ത്രീയുമായ വിശുദ്ധ മറിയാമിന്റെ പ്രതീകം എന്താണ് നമ്മോടു പറയുന്നത് എന്നു മാത്രം അൽപ്പം ചിന്തിക്കാം.

1. ആക്ഷരികമായി നമ്മുടെ കർത്താവായ യേശുവിന്റെ അമ്മ എന്ന നിലയിലാണെങ്കിലും മറിയം പ്രതീകാത്മകമായി (Symbolically) പുതിയ മനുഷ്യവംശത്തിന്റെ അമ്മയായ രണ്ടാം ഹവ്വയാണ്. എല്ലാ മനുഷ്യരെയുമാണ് അമ്മ പ്രതിനിധാനം ചെയ്യുന്നത്. ദൈവത്തിന്റെ വചനത്തെ മറിയം സ്വീകരിച്ചത് സകല മനുഷ്യർക്കും വേണ്ടിയാണ്. മറിയം മനുഷ്യപുത്രിയാണ്. ആ മനുഷ്യപുത്രിയുടെ ശരീരത്തിൽ നിന്നാണ് യേശു തന്റെ ശരീരം സ്വീകരിച്ചത്. മനുഷ്യപുത്രൻ എന്നാണല്ലോ കർത്താവ് സ്വയം വിശേഷിപ്പിക്കുന്നത്.

2. പ്രതീകത്തിന്റെ മറ്റൊരു തലത്തിൽ മറിയം സഭയുടെ അടയാളമാണ്. പെന്തിക്കോസ്തി ദിവസം ശിഷ്യന്മാരുടെ കൂട്ടത്തിൽ മറിയാമിന്റെ പേര് പ്രത്യേകം പറയുന്നുണ്ട്. ക്രിസ്തുവിലൂടെയാണ് സഭ വീണ്ടെടുക്കപ്പെട്ടത്. വിശുദ്ധ മറിയാമും തന്റെ രക്ഷകനായ ക്രിസ്തുവിലൂടെയാണ് ദൈവരാജ്യത്തിന്റെ അനുഭവത്തിലേക്ക് പ്രവേശിക്കുന്നത്. പാശ്ചാത്യ സഭ വിശുദ്ധ മറിയാമിനെ Co-Redemptrix, സഹരക്ഷക എന്ന് വിശേഷിപ്പിച്ചതിനോട് ഓർത്തഡോക്സ് സഭകൾ പൂർണ്ണമായും വിയോജിക്കുന്നു.

3. വീണ്ടും മറ്റൊരുതലത്തിൽ, വിശുദ്ധ മറിയാം ഭൂമിയുടെ അതായത് സൃഷ്ടിയുടെ മുഴുവൻ പ്രതീകമാണ്. നമ്മുടെ സഭാകലണ്ടറിൽ ദൈവമാതാവിന്റെ രണ്ടു പെരുനാളുകൾ ആരും ശ്രദ്ധിക്കാത്തവയുണ്ട്. 1) വിത്തുകൾക്കു വേണ്ടി ദൈവമാതാവിന്റെ പെരുനാൾ. Feast of the Mother of God for the Seeds. ഇത് ജനുവരി 15-ന്. 2) കതിരുകൾക്കു വേണ്ടി ദൈവമാതാവിന്റെ പെരുനാൾ. Feast of the Mother of God for the harvest. മെയ് 15. സിറിയ, പാലസ്തീൻ പ്രദേശങ്ങളിൽ ഗോതമ്പ് തുടങ്ങിയ ധാന്യങ്ങൾ വിതയ്ക്കുന്നതും കൊയ്യുന്നതുമാണ് ഈ രണ്ടു പെരുനാളുകളും. കാർഷിക സംസ്കാരത്തിൽ ലോകത്തിൽ എല്ലായിടത്തും വിതയും വിളവെടുപ്പും വളരെ പ്രധാനമാണ്. മനുഷ്യജീവൻ നിലനിർത്താൻ കൃഷിയും അതിന്റെ ഫലങ്ങളും വേണമല്ലോ. അതുകൊണ്ട് മനുഷ്യജീവന്റെ അടിസ്ഥാനശിലകളുമായി ബന്ധിപ്പിക്കുന്നത് പ. ദൈവമാതാവിന്റെ മാതൃഭാവത്തോടാണ്. കൃഷിക്കാരുടെ മധ്യസ്ഥയാണ്. കാനാവിലെ കല്യാണവിരുന്നിൽ വീട്ടുകാരുടെ വ്യഥയറിഞ്ഞ് അവർക്കുവേണ്ടി യേശുവിനോടു മധ്യസ്ഥ പ്രാർത്ഥന നടത്തുന്നതുപോലെ കാരുണ്യത്തോടെ മാതാവ് നമ്മുടെ സകല കൃഷികളെയും അധ്വാനങ്ങളെയും ഫലപ്രദമാക്കണമേ എന്നു നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നു.

സ്ത്രീകൾക്കു മാത്രമേ ചില മനുഷ്യദുഃഖങ്ങൾ തിരിച്ചറിയാൻ കഴിയൂ. പുരുഷന്മാർക്ക് ലഭിക്കാത്ത ചില സെൻസിറ്റിവിറ്റി, ഒരുതരം ആറാമിന്ദ്രിയം, സ്ത്രീകൾക്കുണ്ടെന്ന് പുരുഷനായ എനിക്കു സ്വന്ത അനുഭവത്തിലൂടെ തിരിച്ചറിയാൻ കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് സ്ത്രീയും അമ്മയുമെന്ന നിലയിൽ, മണ്ണിനോടും കൃഷിയോടും ഫലമൂലാദികളോടും വിശുദ്ധ കന്യകമറിയാമിനെ ബന്ധിപ്പിക്കുന്നത് വളരെ സ്വാഭാവികവും അർത്ഥപൂർണ്ണവുമാണ്. മുകളിൽപ്പറഞ്ഞ തീയതികൾ (ജനുവരി 15, മെയ് 15) എന്നിവ ഓരോ പ്രദേശത്തെ കാലാവസ്ഥാ കലണ്ടർ അനുസരിച്ചാണ്. നമ്മുടെ നാട്ടിൽ അതിന് ഉചിതമായ പെരുനാൾ തീയതികൾ കണ്ടെത്താവുന്നതാണ്.

സെപ്റ്റംബർ 8-നു ഉള്ള മാതാവിന്റെ ജനനപ്പെരുന്നാളും അതിനു മുമ്പുള്ള എട്ടുനോമ്പും ഇന്ന് കേരളത്തിൽ വളരെ പോപ്പുലർ ആണ്. കാനോനിക നോമ്പല്ല എട്ടുനോമ്പെങ്കിലും, 15 നോമ്പിനേക്കാൾ പ്രാധാന്യവും പ്രസക്തിയും എട്ടുനോമ്പിന് ജനങ്ങൾ കൊടുക്കുന്നുണ്ട്. കത്തോലിക്കാസഭയിൽ Marymas എന്ന പേരിൽ മാതാവിന്റെ ജനനപ്പെരുനാൾ വലിയ ആഘോഷമാണ്. പോർച്ചുഗീസ് കത്തോലിക്കാ സ്വാധീനം മൂലമാണ് ഓർത്തഡോക്സ് സഭയിലും അത് പ്രചാരത്തിലായത്.

ഇവിടെയും ഒരു വിളവെടുപ്പ് ബന്ധമുണ്ട്. ഓഗസ്റ്റ്-സെപ്റ്റംബറിലാണ് പുന്നെല്ല് കൊയ്യുന്നത്. ഓണാഘോഷവും ഒരുതരത്തിൽ harvest festival ആണ്. കേരളത്തിൽ ചില പള്ളികളിൽ മാതാവിന്റെ ഈ പെരുനാൾ (പുത്തരിപ്പെരുനാൾ) എന്നറിയപ്പെടുന്നുണ്ട്.

അർമീനിയ, ഗ്രീസ് തുടങ്ങിയ രാജ്യങ്ങളിൽ ആദ്യഫലമായി മുന്തിരിക്കുലകളും മറ്റ് പഴവർഗ്ഗങ്ങളും മാതാവിന്റെ പെരുനാൾ ദിവസം കൊണ്ടുവരുന്നത് കണ്ടിട്ടുണ്ട്. നമ്മുടെ ഗ്രാമീണ പള്ളികളിൽ കാർഷികവിളകൾ ആദ്യഫലമായി കൊണ്ടുവരുന്നതു പോലെയാണിത്. വലിയ പ്രകൃതി ദുരന്തങ്ങൾ ഉണ്ടാവുമ്പോൾ മനുഷ്യർ ഏറ്റവും ഭയപ്പെടുന്നത് ഭക്ഷണത്തിന് ദാരിദ്ര്യം ഉണ്ടാവുമോ എന്നാണല്ലോ. കൊറോണ വൈറസ് ഡിസീസ് എന്ന കോവിഡ്-19 ലോകമാസകലം ബാധിച്ചു തുടങ്ങിയപ്പോഴും മനുഷ്യരുടെ ആദ്യ ഭീതി കഴിക്കാൻ ഭക്ഷണം കിട്ടുമോ എന്നതായിരുന്നു.

മണ്ണിനോട് ബന്ധപ്പെട്ട ആധ്യാത്മികതയാണ് വിശുദ്ധ ദൈവമാതാവിന്റെ പെരുനാളുകൾക്ക് പുറകിൽ. മണ്ണിന്റെ പുത്രിയാണ് മനുഷ്യപുത്രിയാകുന്നത്. മനുഷ്യപുത്രിയാണ് മണ്ണിന്റെ വിളവുകളുടെ സംരക്ഷകയും പരിപാലകയും. അതുകൊണ്ട് ഭൂമിയുടെ പ്രതീകം വളരെയേറെ അർത്ഥവത്താണ്. ഭൂമി സർവ്വംസഹയാണ്. ഭയാനകമാംവിധം നമ്മുടെ ഭൂമിയും അതിന്റെ കാലാവസ്ഥയും അന്തരീക്ഷവും മനുഷ്യൻ മാറ്റിക്കളഞ്ഞു. Inter Governmental Panel on Climate Change (IPCC) കഴിഞ്ഞ ദിവസം ജനീവയിൽ പുറത്തിറക്കിയ രേഖകൾ അനുസരിച്ച് ഇനി അധികനാൾ ഈ ഭൂമിയിൽ മനുഷ്യജീവിതം സാധ്യമാവുകയില്ല. അതികഠിനമായ ചൂടും, അതിവർഷവും ജലപ്രളയവും മഹാമാ

രികളും നാം അനുഭവിക്കാൻ തുടങ്ങിക്കഴിഞ്ഞു. മനുഷ്യപുരോഗതി എന്നു നാം വിശേഷിപ്പിക്കുന്ന Anthropocene യുഗം അതായത് മനുഷ്യരുടെ യന്ത്രങ്ങളും വ്യവസായങ്ങളും ഖനനങ്ങളും വാഹനങ്ങളും എല്ലാം ചേർന്ന് മനുഷ്യ പ്രവർത്തനങ്ങൾ ഈ ഭൂമിക്ക് ഏൽപ്പിക്കുന്ന ആഘാതത്തിന്റെ യുഗം. ഇതിനെ നാം ആധുനികം എന്നും വികസനം എന്നും വിശേഷിപ്പിക്കുന്നു. പക്ഷേ നമ്മുടെ മനുഷ്യവർഗ്ഗത്തിന്റെ അന്തകനായി വരുന്നത് ഈ വേഗതയും പുരോഗതിയുമാണ് എന്നത് വലിയ വൈരുദ്ധ്യവും irony യുമാണ്. എന്താണ് പരിഹാരമാർഗ്ഗം? എന്താണ് നമ്മുടെ ആധ്യാത്മികതയും ഈ ലോകത്തിന്റെ ഭാവിയുമായുള്ള ബന്ധം?

ഒന്നാമതായി, നമ്മുടെ ജീവിതശൈലി എങ്ങനെ കുറെക്കൂടി ലളിതവും പ്രകൃതിക്ക് ഇണങ്ങുന്നതുമാക്കാം എന്ന് അന്വേഷിക്കേണ്ടതാണ്. ഒരു കപ്പൽ തകർന്ന്, നമ്മൾ കുറെപ്പേർ മഹാസമുദ്രത്തിൽ ഒരു ചെറിയ ദ്വീപിൽ പെട്ടുപോയാൽ നാം എന്തു ചെയ്യും? അവിടെയുള്ള പരിമിതമായ വിഭവങ്ങൾ ഉപയോഗിച്ച് ജീവിക്കാൻ നാം നിർബന്ധിതരാകും. ഏതാണ്ട് അതുപോലെയാണ് ഇപ്പോൾ നമ്മുടെ അവസ്ഥ. രണ്ടാമതായി, ഭക്ഷണം, വസ്ത്രം താമസം, വിനോദം തുടങ്ങിയവയിൽ ഒരു ശൈലി ആവശ്യമായി വരുന്നു. ക്രൈസ്തവ സന്യാസപ്രസ്ഥാനം, ജീവിതത്തിലെ അന്തിമലക്ഷ്യം ഊന്നിപ്പറഞ്ഞ് ജീവിതത്തെ അതീവ ലളിതമാക്കി. മൂന്നാമതായി, നമ്മുടെ ചുറ്റുമുള്ള മനുഷ്യരോടു മാത്രമല്ല, മരങ്ങളോടും ചെടികളോടും വസ്തുക്കളോടും ആത്മാർത്ഥമായ ആദരവിന്റെ ഒരു നിലപാട് (reverential approach) വളർത്തിയാൽ, നമ്മുടെ കാഴ്ചപ്പാട് മാറിത്തുടങ്ങും.

ഞാൻ നിൽക്കുന്ന ഭൂമി വിശുദ്ധമാണ്. ഇത് വെറുതെ theoretical ആയി പറയുന്നതല്ല. കഴിഞ്ഞ കുറെ വർഷങ്ങളായി നടത്തിയ വ്യക്തിപരമായ അന്വേഷണങ്ങളുടെയും പരീക്ഷണങ്ങളുടെയും ഫലമാണ്. ഇപ്പോൾ നമുക്ക് ചുറ്റുപാടുകളെ ഭയമാണ്. പുതിയൊരു കാഴ്ചപ്പാടിലൂടെ നമുക്കു നിർഭയരായി ജീവിതത്തിന് പുതിയ അർത്ഥങ്ങൾ കണ്ടെത്താൻ കഴിയും. നമുക്ക് ഈ ലോകത്തിൽ പ്രസിദ്ധിയോ പണമോ ആദരവോ ലഭിച്ചില്ല എന്നു വരാം. എന്നാൽ ആന്തരികമായ സന്തോഷവും പ്രത്യാശയും നമ്മെ വഴിനടത്തും.

ജീവിതത്തിന്റെ അർത്ഥം അന്വേഷിക്കുന്ന തലമുറയ്ക്ക് ഇപ്പോഴത്തെ സഭാവ്യവസ്ഥകളിൽ നിന്ന് ഒന്നും ലഭിക്കുന്നില്ല എന്ന് അവർ പറയുന്നു. അതുകൊണ്ട് സഭകളും സംവിധാനങ്ങളും തകർന്നു പോകുമെന്നല്ല ഞാൻ പറയുന്നത്. മൺമറഞ്ഞുപോയ ചില വലിയ പുരാതന ജീവികളുടെ അസ്ഥികൂടങ്ങൾ നമുക്കു ലഭിക്കാറുണ്ട്. ജീവനും മാംസവും പോയാലും അസ്ഥികൂടങ്ങൾ അവശേഷിക്കും. അതുപോലെ ഇന്നത്തെ പല മത-രാഷ്ട്രീയ വ്യവസ്ഥകളുടെയും അസ്ഥികൂടങ്ങൾ അവശേഷിക്കും. ഇതെല്ലാം കണക്കിലെടുത്തു നമുക്ക് എങ്ങനെ വിശുദ്ധ മറിയാമിനെപ്പോലെ, "എന്റെ ഉള്ളം കർത്താവിനെ മഹത്വപ്പെടുത്തുന്നു. എന്റെ ആത്മാവ് എന്റെ രക്ഷകനായ ദൈവത്തിൽ ഉല്ലസിക്കുന്നു" എന്നു പറയുവാൻ കഴിയും?




**Fr. Jinesh K. Varkey being honoured by Karanataka State Aids Prevention Society (KASAPS) and District Aids Prevention and Control Unit (DAPCU) Tumkur for Dayabhavan's integrated service towards people living with HIV/AIDS (PLHIV) from last 19 years on World Aids Day-2021 at IMA auditorium, Tumkur by Dr. Nagendrappa (District health and family welfare officer) in this program Dr. Sanath Kumar, (District AIDS and TB control officer), Dr. Veerabhadraih, (District surgeon, District Hospital Tumkur) and many more dignitaries were present.**




**Kerala State Film Awards 2021 winner, Best Female Playback Singer Nithya Mammen (Song: Vathikkalu Vellaripravu - Film: Sufiyum Sujathayum) was felicitated by Doha Orthodox Returnees Association (DORA) at Niranam Church by HH The Catholicos.**



**സംസ്ഥാന മാസ്റ്റേഴ്സ് അത്‌ലറ്റിക്സ് ചാംപ്യൻഷിപ്പിൽ 10,000 മീറ്ററിൽ വെള്ളിയും, 5000 മീറ്ററിൽ വെങ്കലവും നേടിയ കരുവാറ്റ നോർത്ത് പള്ളി വികാരിയായ ഫാ. ജോബി കെ. ജോണിനെ കാർത്തികപ്പള്ളി സെന്റ് തോമസ് ഓർത്തഡോക്സ് സുറിയാനി കത്തീഡ്രൽ പള്ളിയിൽ വച്ച് നടന്ന പശ്ചിമ മേഖല സമ്മേളനത്തിൽ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത പൊന്നാട അണിയിച്ച് ആദരിച്ചു.**

# PROUD TO BE A TEACHER: The Visionary Bihsop of Malankara; St. Gregorios of Parumala

## Fr. Dr. P. S. Varghese

**“Remember God in everything. Let no one grieve because of you. Never let go an opportunity to do something good. Only those things will remain you all the time.”**

**[* File contains invalid data | In-line.JPG *]**

**(St.Gregorios of Parumala)**

St.Gregorios of Parumala (1848-1902) was born on 15 June 1848 in Pallathetta family of Chathuruthy house in Mulamthuruthy, near Cochin, Kerala. The parents of Geevarghese were Mathai Geevarghese and Mariam Geevarghese. His pet name was Kochaippora.

His mother dies when he was young, and his elder sister Mariam raises him. From a very young age, Geevarghese displayed an interest in spiritual matters. Due to his devotion, humility, and above all his talent to sing the ancient Syriac hymns perfectly, his uncle Malpan Geevarghese noticed him. Geevarghese’s uncle, who knew Geevarghese’s character, wanted to raise his nephew to become a priest.

A young boy of 9 years old, he has ordained a deacon, and at the age of 18, he has ordained a priest. When he was 22, he was promoted to the rank of Ramban. When he was 28 years of age, he became a Bishop, thus becoming known as kochu thirumeni( young bishop)

Mar Gregorios of Parumala was a visionary bishop of the Malankara Orthodox church, who traveled before time and was the first Indian Christian bishop to rise to sainthood. Thousands of people can draw inspiration from his life. A social reformer, saint, educator, and nobleman, he had the qualities and virtues of all of these people.

In His Grace’s dynamic, prayerful and compassionate life, the helpless, the lowly, and the sick have always found refuge. After His grace demise, he still remains a fortress for all irrespective of caste, creed, and stratum of society.

He was born in the middle of the eighteenth century when India was in the grip of British slavery. He left this world on the doorstep of the nineteenth century. Fifty-four years of short life was fragrant and prayerful and it continues unabated. That is why Sir Azhikkodan (Dr.Sukuar Azheekod), the wise and favorite writer of the Malayalees, undoubtedly described St.Gregorios of Parumala as the one who spreads fragrance.

In his words; People with a good name and a good reputation are characterized by forgiveness. It is what makes righteous people stand out. His realization was that untouchables and people of lower caste could only improve their quality of life through education.

Nelson Mandela, the great leader of South Africa, once stated, “Education is the weapon with which you can change the world.” It was St.Gregorios the visionary Bihsop who established English-medium schools even before this thought developed.

Thus, he established schools at Mulaanthuruthy, Kunnaamkulama, and Thiruvalla. Later, Kunnamkulam School was handed over to the government but is still known as Metran School. MGM Thiruvalla is one of the renowned schools in this area.

Although he opposed the hidden agendas of western missionaries regarding faith and practices, he was not opposed to English education. Possessed a well-rounded understanding of how to pass knowledge on to future generations in a suitable manner.

He lived for only 54 years, but his life after his death after 119 years is a



fragrance to everyone in this world. Around the world, people come to visit him and they receive abundant blessings. It is impossible to compare his love, compassion, vision, mission, and love for God. Spiritual leaders seldom forget to look at the people, they only focus on God.

Nevertheless, St. Gregorious looked both to God and to his people simultaneously. All humans are manifestations of God. These ancient values he reflected throughout his life.

The undying words of his life; forgiveness is strength. The ability to forgive makes a person reputable. It is one of the distinguishing qualities of a righteous person.

**“Forgiveness is strength. It gives a person a good name. It is the distinguishing feature of righteous people.”**

As a righteous man prays effectively and fervently, he can do much.

Holy Bible says; **“The effective, fervent prayer of a righteous man avails much ( St.James; 5:16)**

The intercession of Mar Gregorios of Parumala has healed thousands of people worldwide from their illnesses, from their troubles, and from their worldly struggles. Parumala has become a world pilgrim centre. May the prayers of His Grace be a strong fortress and comfort for all.

**St.Gregorios Orthodox Church, Midland, Dimapur will be celebrating the feast of St.Gregorios on 13th and 14th with special prayers, procession and love feast. On 13th evening 4.30 evening prayer followed by procession from Church to PWD junction to the Cross tower.**

**On 14th morning there will be Morning Prayer followed by Holy Mass and procession from MGMHSS to Cross Tower, Midland. On this special day St.Thomas mission society will felicitate rank holders and toppers of MGMHSS and MGM College. All are requested participate with tithes and offerings.**



വചനതീർത്ഥം

# അരുളപ്പാടുകളുടെ പൂർത്തീകരണം-1

## യോഹന്നാൻ സ്നാപകന്റെ ജനനം (വി. ലൂക്കോസ് 1: 57- 80)

### ഫാ. കെ. കെ. വർഗീസ്



ദൈവിക അരുളപ്പാടിന്റെ ഭാഗമായി തങ്ങൾക്ക് ലഭിച്ച കുഞ്ഞിന്റെ ജീവിതത്തെ ക്കുറിച്ച് മാതാപിതാക്കൾ തമ്മിലുള്ള പരസ്പര ധാരണയോടെ കൂടിയ ഒരു ഇടപെടൽ യോഹന്നാൻ സ്നാപകന്റെ ജനനത്തിന്റെ ഞായറാഴ്ച യിലുള്ള ഏവൻഗേലിയോൻ വായനയിൽ കാണാൻ കഴിയും.

a) ആരാധനാ മധ്യേ തനിക്കുണ്ടായ ദൈവീക ദൂതിനെ കുറിച്ചും തുടർന്നു നടന്ന സംഭവ വികാസങ്ങളെ പറ്റിയും സഖറിയാ പുരോഹിതൻ ജീവിത പങ്കാളിയോട് സംസാരിക്കുന്നു; അതിൻറെ വെളിച്ചത്തിൽ ഗർഭസ്ഥശിശുവിന് വേണ്ടി പ്രാർത്ഥിച്ചും, തൻറെ ഭർത്താവിന്റെ ഇപ്പോഴത്തെ നിസ്സഹായാവസ്ഥയിൽ അദ്ദേഹത്തിൻറെ വാക്കും നാക്കും ആയി തന്നെ ശുശ്രൂഷിച്ചും എലിസബത്ത് കഴിഞ്ഞുകൂടുന്നു.

b) ശിശുവിനു യോഹന്നാൻ എന്ന പേര് എലിസബത്ത് നിർദ്ദേശിക്കുമ്പോൾ, മുൻധാരണ എന്നോണം സഖറിയാ പുരോഹിതൻ അതിനെ ശരിവെച്ചുകൊണ്ട് തൻറെ ജീവിത പങ്കാളിയുടെ അഭിപ്രായത്തിനെ സർവാത്മനാ പിന്തുണയ്ക്കുന്നു. മാതാപിതാക്കളുടെ സ്വരച്ചേർച്ചയും, പരസ്പരബഹുമാനവും, കാഴ്ചപ്പാടുകളും കുടുംബത്തിന്റെയും കുഞ്ഞുങ്ങളുടെയും ആരോഗ്യപൂർണ്ണമായ നിലനിൽപ്പിനും വളർച്ചയ്ക്കും അത്യന്താപേക്ഷിതമാണ്.

**1: പ്രസവിക്കാനുള്ള കാലം വന്നപ്പോൾ( 1:57)**

എലിസബത്തിന്റ് ഗർഭത്തിലുള്ള പൈതൽ ഒരു അതിശയ ശിശുവാണ്. ഒരു അദ്ഭുത പിറവി. മച്ചി എന്ന് വിളിക്കപ്പെട്ടവളുടെ ഗർഭാവസ്ഥ...!

ശിശു ഒരു ഗർഭകാലം മുഴുവൻ അമ്മയുടെ ഉദരത്തിൽ കഴിയുന്നു. താൻ ആരെക്കുറിച്ച് സാക്ഷ്യം പറയുവാൻ വന്നുവോ ആ കർത്താവിനെ പോലെ തന്നെ. അരുളപ്പാടിന്റെ ഫലമായ പൈതൽ ഒരു മന്ത്ര വിദ്യയിൽ എന്നോണം പൊടുന്നനവെ പ്രത്യക്ഷപ്പെടുകയല്ല; മറിച്ച് അതിന്റേതായ കാലത്തോളം കാത്തിരുന്ന്, തക്കതായ സമയത്ത് സകലരും ദൈവത്തെ സ്തുതിക്കാൻ തക്ക വണ്ണം അനുഭവവേദ്യം ആവുകയാണ്. ദൈവിക പദ്ധതികൾ മന്ത്രവിദ്യകളോ വ്യക്തിതാത്പര്യങ്ങളോ അല്ല മറിച്ച് തക്കസമയത്ത് നിവർത്തിതം ആവേണ്ട കാത്തിരിപ്പിന്റെ ഫലങ്ങളാണ്.

**2: വായും നാവും തുറന്നു (1:64)**

ദൈവീക അരുളപ്പാടിനോട് സംശയാസ്പദമായ നിലപാട് സ്വീകരിച്ചപ്പോൾ സക്കരിയാവിൻറെ ചുണ്ടുകൾ പൂട്ടപെട്ടു.

വി. ലൂക്കോസ് 1:13 ൽ, 'അവന് യോഹന്നാൻ എന്ന് പേർ വിളിക്കണം' എന്ന വചനത്തെ 'ഇതെങ്ങനെ സംഭവിക്കും' എന്ന എതിർ വാക്കിനാൽ നേരിട്ട സക്കരിയാവിന്റെ നാവു ബന്ധിക്കപ്പെട്ടു, എങ്കിൽ യോഹന്നാൻ എന്ന പേര് എഴുതി കാണിക്കുന്ന മാത്രയിൽത്തന്നെ സഖരിയാവിന്റെ നാവിന്റെ ബന്ധനം അഴിയുന്നു. തന്റെ ഏകാന്തതയിൽ ദൈവീക അരുളപ്പാടിനോട് സംശയാലുവായ സഖര്യാവു ഇവിടെ ഇതാ ബഹു പുരുഷാരത്തിന് മുൻപാകെ ദൈവിക മഹത്വം ഏറ്റുപറയുന്നു. സക്കരിയ പ്രഖ്യാപിക്കുന്നു; 'യോഹന്നാൻ', ദൈവം കരുണയുള്ളവൻ.

**3: വായും നാവും തുറന്നു അവൻ സംസാരിച്ചു ദൈവത്തെ സ്തുതിച്ചു (1:65).**

9 മാസത്തെ നിശബ്ദതയ്ക്ക് ശേഷം സഖരിയാവിന്റെ ആദ്യ വാക്കുകൾ എന്തായിരുന്നു?

യേശുക്രിസ്തുവിന്റെ വരവ് കൊണ്ട് യഥാർത്ഥത്തിൽ എന്താണ് അർത്ഥമാക്കുന്നത് എന്നതിന്റെ വ്യത്യസ്തവും മനോഹരവുമായ നാല് ചിത്രങ്ങൾ സഖരിയായുടെ സ്തുതിപ്പിൽ കാണാം.

**1: വീണ്ടെടുപ്പിന്റെ സ്തുതിപ്പ്**

'മനുഷ്യപുത്രൻ വന്നതു ശുശ്രൂഷിപ്പാനല്ല..... ജീവൻ മറുവിലയായി നൽകുവാനും ആണ്' (വി. മർക്കോസ് 10:45). തന്റെ ജീവൻ മറുവിലയായി നൽകി അവൻ നമ്മെ വീണ്ടെടുക്കുന്നു. സ്വാതന്ത്ര്യം നൽകി നമ്മെ വീണ്ടെടുക്കുവാൻ ഒരുവൻ വരുന്നു.

**2: വിജയത്തിന്റെ സ്തുതിപ്പ്.(1:69,71,74)**

'രക്ഷയുടെ കൊമ്പുയർത്തിയിരിക്കുന്നു.' വേദപുസ്തകത്തിൽ കൊമ്പ് ശക്തിയേയും വിജയത്തെയും പ്രതീകപ്പെടുത്തുന്നുണ്ട് (1 രാജാ. 22:11, സങ്കീ 89:17, 24,).

ഇവിടെ സൂചിപ്പിക്കുന്ന രക്ഷയുടെ കൊമ്പു ഒരു മൃഗതിന്റെ അല്ല, മറിച്ച് ദാവീദിന്റെ ഭവനത്തിൽ നിന്നുള്ള (വി. ലൂക്കോസ്1:69) എബ്രഹാമിനെ സന്തതി ആണ് (ഉല്പത്തി12:1-3). യഹൂദ ഗോത്രത്തിൽ നിന്നുള്ളവനാണ്, (ഉല്പത്തി 49:10), ദാവീദിന്റെ കുടുംബത്തിൽ നിന്നു ള്ളവനാണ് (2 ശാമു. 7:12-16), ബേത്ലഹേമിൽ ജനിക്കുന്നവൻ ആണ് (മീഖ 5:2). ഈ കൊമ്പ് മനുഷ്യാവതാരത്തിന് ഒരുങ്ങിയ ദൈവം ആണെന്ന് നമ്മൾക്കറിയാം. ഈ കൊമ്പിലൂടെ രക്ഷ വരുന്നു എന്നാണ് സക്കരിയാ പാടുന്നത്. ആയുഷ്കാലം മുഴുവൻ ഭയം കൂടാതെ നിൽപാൻ വിജയം തരുന്നവന്റെ വരവിന്റെ പാട്ടാണ് 9 മാസങ്ങൾക്ക് ശേഷം സക്കരിയാ പാടുന്നത്.

**3: പരിജ്ഞാനത്തിൻറെ സ്തുതിപ്പ് (1:77)**

രക്ഷയെ കുറിച്ചുള്ള പരിജ്ഞാനം എന്താണ്? പാപമോചനത്തിന് പശ്ചാത്താപം ആവശ്യമാണ്. മാനസാന്തരം ഇല്ലാതെ പാപമോചനം പൂർണമാകുന്നില്ല. പാപം ദൈവത്തിൽനിന്ന് അകറ്റുമ്പോൾ മാനസാന്തരം ദൈവത്തിലേക്ക് അടുപ്പിക്കുന്നതാണ്. ജീവദായകമായ വചന ധ്യാനത്തിലൂടെ മാനസാന്തരതിന്റെയും ദൈവാഭിമുഖ്യത്തിന്റയും ഒരു ജീവിതത്തിനുള്ള പരിശീലനം നാം നേടുന്നു. രക്ഷയെക്കുറിച്ചുള്ള ഈ പരിജ്ഞാനം അത്യന്താപേക്ഷിതമാണ് എന്ന് സക്കറിയ ഓർമ്മപ്പെടുത്തുന്നു.

**4: നീതി സൂര്യൻറെ ഉദയത്തിനു സ്തുതിപ്പ്.(1:78,79)**

ഹെരോദാവിന്റെ ഭരണത്തിൻകീഴിലായിരുന്ന ഇസ്രായേലിനും, റോമൻ ആധിപത്യത്തിൻ കീഴിലായിരുന്നു രാഷ്ട്രത്തിനും അത് ഇരുണ്ട നാളുകളായിരുന്നു. അടിച്ചമർത്തുന്ന സൈന്യവും താങ്ങാനാവാത്ത നികുതിയും ഒക്കെയായി സാധാരണക്കാരന്റെ വഴികളിൽ അന്ധകാരം നിറഞ്ഞ നാളുകൾ.

പാപത്തിന്റെയും മരനതിന്റെയും അന്ധകാരം വീണ ജീവിതങ്ങളിൽ പ്രത്യാശയുടെയും മഹാ സന്തോഷത്തിന്റെയും വെളിച്ചം പകർന്നു കൊണ്ട് ആണ് നീതി സൂര്യനായവൻ ഉദിക്കുവാൻ പോകുന്നത്. അവനെ സ്തുതിച്ചു കൊണ്ടാണ് സഖരിയ പാടുന്നത്.

ദീർഘമായ 9 മാസത്തിലെ നിശബ്ദതയ്ക്ക് ശേഷം സക്കറിയവൻറെ നാവിൽ നിന്ന് വീണ്ടെടുപ്പിന്റെയും വിജയതിന്റെയും വിജ്ഞാനതിന്റെയും വെളിച്ചത്തിന്റെയും രക്ഷകനു സ്തുതി ഉയരുന്നു.

**4: യഹൂദിയാ മലനാട്ടിൽ എങ്ങും ഈ വാർത്ത പരന്നു (1:65)**

യഹൂദിയാ ദേശത്തെ സാധാരണക്കാരും കർഷകരുമായ ജനങ്ങൾ വസിക്കുന്ന സ്ഥലമാണ് മലനാട്.അവർ മുഖ്യധാരയിൽ നിന്ന് അകന്നു കഴിയുന്നവർ ആയിരുന്നു. യോഹന്നാന്റെ ജനനത്തിൽ ഉണ്ടായ അത്ഭുത വാർത്തകൾ മലനാട്ടിൽ എങ്ങും പരന്നു എന്നാണ് വേദവാക്യം സൂചിപ്പിക്കുന്നത്. സാധുക്കളും ബലഹീനരുമായ ജനതയുടെ ആവാസ കേന്ദ്രങ്ങളിൽ ആണ് ഈ അതിശയ

വാർത്തകൾ എത്തുന്നതും പടർന്നു പടരുന്നതും. മിശിഹായുടെ യും അവന്റെ മുന്നോട്ട കാരനായ

സ്നാപകൻറെയും ശുശ്രൂഷ മേഖലകളുടെ ഒരു മുൻസൂചന കൂടിയാണിത്. അവർ വന്നത് രോഗികളിലേക്കും പാപികളിലേക്കും ആയിരുന്നു. (വി. ലൂക്കോസ് 4:16-21,6:20,വി.മർക്കോസ്2:15-17 )

**5: ഈ പൈതൽ എന്താകും (1:66)**

സക്കരിയവിൻറെ വായും നാവും തുറന്നപ്പോൾ, ഇക്കാര്യങ്ങൾക്കെല്ലാം സാക്ഷികളായ ജനത്തിന് ഇടയിൽ വലിയ ഭയം ഉണ്ടായി. കുഞ്ഞിന്റ് ജനനതിലുണ്ടായ ഇത്തരം അതിശയങ്ങൾ ആണ് ജനങ്ങളെ ഈ ചോദ്യം ചോദിക്കാൻ പ്രേരിപ്പിക്കുന്നത്. തങ്ങളുടെ വിമോചനത്തിനായി വരാൻപോകുന്ന മശിഹായുടെ പ്രതീക്ഷകളാണ് ഈ സന്ദർഭത്തിൽ ജനങ്ങളിൽ ഉണ്ടാവുന്നത്. തുടർന്നുള്ള പൈതലിന്റെ വളർച്ചയുടെ ഓരോ ഘട്ടവും നിരീക്ഷിക്കുന്ന ജനങ്ങൾ, യോർദാൻ കരയിൽ യോഹന്നാൻ മാനസാന്തര സ്നാനം പ്രസംഗിക്കുമ്പോൾ മുപ്പത് വർഷങ്ങൾക്കുശേഷം അതേ ചോദ്യം വീണ്ടും ഉയർത്തുന്നു; ' അവൻ ക്രിസ്തുവോ' ?. സ്ഥായിയായ ഒരു സാക്ഷ്യത്തിന്റ് ധ്യാനം ഈ ഭാഗം വായനക്കാരിൽ ഉയർത്തുന്നുണ്ട്. ' ബാലൻ നടക്കേണ്ട വഴിയിൽ അവനെ അഭ്യസിപ്പിച്ചാൽ....' (സദൃശ്യവാക്യം 22:6)

**6: പൈതൽ വളർന്നു... (1:80)**

മ) വളരെ ചുരുക്കം വാക്കുകളിൽ, ഏകദേശം മുപ്പത് വർഷങ്ങളിലെ യോഹന്നാൻറെ ജീവിതത്തിനെ സുവിശേഷകൻ ഇവിടെ ചിത്രീകരിക്കുന്നു. തൻറെ പരസ്യ ശുശ്രൂഷയുടെ മുമ്പുള്ള ജീവിതത്തിലെ മുഴുവൻ കാലഘട്ടവും ഈ വാക്യങ്ങളിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നു.

യ) തൻറെ വളർച്ചയിൽ ഉണ്ടായ ആത്മീയ പുരോഗതിയുടെ സൂചനകൾ ഇവിടെ കാണാനാവും.

ര) പരസ്യ ശുശ്രൂഷയുടെ സമയത്തിനായി താൻ തയ്യാറെടുക്കുകയാണെന്ന ചിന്തകൾ ഈ ഭാഗത്തുണ്ട്. ആത്മീയ ശുശ്രൂഷയ്ക്ക് ഒരു ആത്മീയ വളർച്ച അത്യന്താപേക്ഷിതമാണ്.

റ) ദൈവിക വേല നിർവഹിക്കുന്നതിന് മുമ്പ് അല്പനേരത്തെ ഏകാന്തതയും ധ്യാനവും ആവശ്യമാണ് എന്ന പാഠവും ഈ ഭാഗത്തുണ്ട്

**7: മരുഭൂമിയിൽ ആയിരുന്നു (1:80)**

യോഹന്നാൻ സ്നാപകന്റെ വളർച്ചയ്ക്കും ശുശ്രൂഷയ്ക്കും ശക്തമായ ഒരു അടിത്തറ ഉണ്ടാവുന്നത് എല്ലാത്തിൽനിന്നും താൻ പുലർത്തിയ ഒരു വേർപാട് അഥവാ നിർമമത്വത്തിൽ നിന്ന് ആണ്. സക്കറിയ എന്ന പേര് സ്വീകരിക്കാതിരുന്നത് വഴി തൻറെ പിതാവിൻറെ രീതിയിലോ പാതയിലോ താൻ സഞ്ചരിക്കില്ല എന്ന സ്നാപകന്റെ പ്രഖ്യാപനമാണ് നാം കാണുന്നത്. യോഹന്നാൻ തൻറെ നാളുകളിലെ തിന്മയ്ക്കെതിരെ സംസാരിക്കാൻ കാണിച്ച ധീരതയും വ്യക്തതയും തനിക്ക് ലഭിച്ച പരിശീലനത്തിന് ഫലമായിരുന്നു. ഈ പരിശീലന കാലയളവ് അത്യന്താപേക്ഷിതമായ സംഗതിയാണ്. മോശ മരുഭൂമിയിലും മലമുകളിലും, ശമുവേൽ ബാലൻ ബലിപീഠത്തിൽ ചുവട്ടിൽ, ഏലിയാവ് ചൂര ചെടിയുടെ തണലിൽ, കർത്താവ് നാല്പതു ദിവസം മരുഭൂമിയിൽ,

ശിഷ്യന്മാർ രാപകലുകൾ ഗുരുവിനോടൊപ്പം, പൗലോസ് അനന്യാസിന്റെ ഭവനത്തിൽ,ഇതൊക്കെ മനസ്സിലാക്കിത്തരുന്നത് ഒരു വലിയ ശുശ്രൂഷയുടെ നിയോഗത്തിന് മുൻപായി വേറിട്ട ഒരു കാലം ഓരോരുത്തർക്കും ആവശ്യം എന്ന് തന്നെ..

ധ1:35 ുാ, 25/11/2021പ ആലിഭീ ആൗഹഹലഭേശ ജ്യീള: അതോടൊപ്പം ഈ ആഴ്ചയിലെ പഴയനിയമ വായനകളിൽ പ്രതിപാദിക്കുന്ന മൂന്നു കുഞ്ഞുങ്ങളുടെ ചരിത്രവും കൂടി നമ്മുടെ ധ്യാന വിഷയം ആകേണ്ടതാണ്.

1) ഉല്പത്തി21:1-21. അബ്രഹാമിന്റെ സംരക്ഷണയിൽ കഴിയേണ്ട യിശ്മായേൽ വിധി വൈവിധ്യത്താൽ തൻറെ മാതാവിനോടൊപ്പം മരുഭൂമിയിൽ അലയേണ്ടി വന്നു എങ്കിലും യഹോവയായ ദൈവം ജീവൻറെ നീരുറവ അവനുവേണ്ടി തുറക്കുന്നു. 2) പുറപ്പാട് 2:1-10.

ദൈവീക പദ്ധതിയിൽ പങ്കാളിയാകാൻ ദൈവത്താൽ ഉദരം മുതലേ തെരഞ്ഞെടുക്കപ്പെട്ട മോശ, തൻറെ കൽപനപ്രകാരം ആ പൈതൽ ഒരു രാജകുമാരനു ഒത്തവണ്ണം വളർത്തപ്പെടുന്ന രക്ഷാകര പദ്ധതി ഒരുക്കുന്നു.

3) 1 ശമുവേൽ1:20-28,2:18/36 ഒരു വലിയ ജനസമൂഹത്തിനോട് തൻറെ വചനം യഥാസമയം അറിയിക്കുവാൻ ദൈവം തെരഞ്ഞെടുത്ത ബാലൻ പിന്നീട് പ്രവാചകൻ എന്നനിലയിൽ അറിയപ്പെടുന്നു.

ഇവിടെ എല്ലാം തങ്ങളുടെ കുഞ്ഞുങ്ങൾക്ക് വേണ്ടി ദൈവമുമ്പാകെ പ്രാർത്ഥിച്ചിരുന്ന മാതാപിതാക്കളെയും തൽഫലമായി കുഞ്ഞുങ്ങളുടെ ജീവിതത്തിലെ ദൈവീക പരിപാലനയുടെയും ധ്യാന വിഷയങ്ങൾ ഉണ്ട്.





# ഭദ്രാസന വൈദിക കോൺഫറൻസ്

നഡിയാദ്: മലങ്കര ഓർത്തഡോക്സ് സഭയുടെ അഹമ്മദാബാദ് ഭദ്രാസന ത്തിന്റെ ഈ വർഷത്തെ വൈദീകരുടെ കോൺഫറൻസ് 2021 നവംബർ 29 – 30 തീയതികളിൽ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്ൾസ് നഡിയാദ് ഇടവകയിൽ വച്ച് ഭദ്രാസന മെത്രാപൊലീത്ത ഗീവർഗീസ് മാർ യൂലിയോസ് തിരുമേനിയുടെ മഹനീയ നേതൃത്വത്തിൽ സന്ധ്യാ പ്രാർത്ഥന യോടു കൂടെ ആരംഭിച്ചു.

ഈ കോൺഫറൻസ് നടത്തുവാൻ വേണ്ടുന്ന എല്ലാ സൗകര്യങ്ങളും ഒരുക്കി നൽകിയ നഡിയാദ് ഇടവക വികാരിയും ഭദ്രാസന സെക്രട്ടറിയും ആയിരിക്കുന്ന ബഹു. ജെയിംസ് ഗീവർഗീസ് അച്ചനോടും, ഇടവക ട്രസ്റ്റി തോമസ് പി. കെ., സെക്രട്ടറി ജോസ് ജോർജ്, മാനേജിങ് കമ്മിറ്റി, ഇടവക ആത്മീയ സംഘടനാ പ്രവർത്തകർ, ഇടവക ജനങ്ങൾ എല്ലാവരോടും ഉള്ള നന്ദിയും സ്നേഹവും ഭദ്രാസന വൈദികസംഘത്തിന്റെ സെക്രട്ടറി ബഹു. ഐസക് തോമസ് അച്ചൻ നേരുകയുണ്ടായി.

# താക്കോൽ കൈമാറി

മലങ്കര ഓർത്തഡോക്സ് സഭയുടെ കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ പൂതൃക്ക പള്ളി തുറന്ന് ആരാധനാ നടത്തുവാൻ ഹൈകോടതിയുടെ നിർദ്ദേശ പ്രകാരം നിയമാനുസൃത വികാരിക്ക് താക്കോൽ കൈമാറി. സുപ്രീംകോടതി വിധിക്കു വിരുദ്ധമായി പള്ളി പൂട്ടികിടക്കുവാൻ സാധിക്കില്ലെന്നും പള്ളി അടിയന്തിരമായി തുറന്നു ആരാധനാ നടത്തുവാൻ മലങ്കര സഭയുടെ വികാരിക്ക് തുറന്നു കൊടുക്കുവാൻ ജില്ലാ ഭരണകൂടത്തിനും പോലീസിനും ഹൈക്കോടതി നിർദ്ദേശം നൽകിയിരുന്നു.




## ജോബ് മാർ പീലക്സിനോസ് മെമ്മോറിയൽ എൻ ഡോവ്മെന്റ് ആൻഡ് എഡ്യൂക്കേഷണൽ അവാർഡ്

ഷാർജ: ജോബ് മാർ പീലക്സിനോസിന്റെ പാവന സ്മരണക്കായി ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക 2012 മുതൽ നൽകി വരുന്ന ജോബ് മാർ പീലക്സിനോസ് മെമ്മോറിയൽ എൻഡോവ്മെന്റ് ആൻഡ് എഡ്യൂക്കേഷണൽ അവാർഡ് 2020-21 ലെ ജേതാക്കൾക്ക് ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ സമ്മാനിച്ചു.

യുഎ ഇ ഓർത്തഡോക്സ് ഇടവകകളിൽ അംഗമായിട്ടുള്ള മാതാപിതാക്ക ളുടെ, യുഎഇ യിലോ നാട്ടിലോ പഠിച്ച് പത്താം ക്ലാസ്സ് ബോർഡ് പരീക്ഷയിൽ (ICSE, CBSE , KERALA എന്നീ സിലബസുകളിൽ) ഏറ്റവും കൂടുതൽ മാർക്കു വാങ്ങി ജയിച്ചവരിൽ ഓരോ സിലബസ്സിലും ഓരോരുത്തർക്കു വീതം മൂന്നു പേർക്കാണ് അവാർഡ് നൽകിയത്.

സഭാ ജ്യോതിസ് പുലിക്കോട്ടിൽ തിരുമേനിയുടെയും, ഡോ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും, ജോബ് മാർ പീലക്സിനോസ് തിരുമേനി യുടെയും സംയുക്ത ഓർമ്മപെരുന്നാളിന്റെ ഭാഗമായി നടന്ന വിശുദ്ധ കുർബാന യ്ക്കുശേഷം നടന്ന ചടങ്ങിൽ ഇടവക വികാരി ഫിലിപ്പ് എം സാമുവേൽ കോർ എപ്പിസ്കോപ്പോസ്, സഹ വികാരി ഫാദർ ജോയ്സൺ തോമസ്, ഇടവക ഭാര വാഹികളായ ട്രസ്റ്റി മാത്യു ഐസക്, സെക്രട്ടറി ബിനു മാത്യു, ജോയിന്റ് സെക്ര ട്ടറി മനോജ് മാത്യു എന്നിവരുടെ സാന്നിധ്യത്തിൽ ആണ് അവാർഡുകൾ വിതരണം ചെയ്തത്.



## രാഷ്ട്ര നിർമാണത്തിൽ പങ്കാളികളാകേണ്ടത് കാലഘട്ടത്തിന്റെ അനിവാര്യത: പരിശുദ്ധ കാതോലിക്കാ ബാവ

അമയന്നൂർ: രാഷ്ട്ര നിർമാണത്തിൽ പങ്കാളികളാകേണ്ടത് കാലഘട്ടത്തിന്റെ അനിവാര്യതയാണെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീ യൻ കാതോലിക്കാ ബാവാ. വടക്കൻമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ നൽകിയ അനുമോദന സമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ. സമൂഹത്തിന്റെ വേദനയും നൊമ്പരവും പരിഹ രിക്കുവാൻ കഴിയുമ്പോഴാണ് വ്യക്തി ജീവിതം അർത്ഥപൂർണ്ണമാവുന്നതെന്നും പരിശുദ്ധ ബാവാ പറഞ്ഞു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ചരമ രജത ജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം പരിശുദ്ധ കതോലിക്കാ ബാവ നിർവഹിച്ചു.

സെമിനാരി മുൻ പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്, വികാരി ഫാ. കുര്യൻ ഉതുപ്പ് കണ്ണംതുരുത്തോൽ, സഹവികാരി ഫാ. ഫീലിപ്പോസ് ഫീലിപ്പോസ് പാച്ചിറ, കൈക്കാരൻ എൻ. സി. എബ്രാഹാം, സെക്രട്ടറി റോബി വർഗീസ്, സഭാ മനേജിംഗ് കമ്മറ്റിയംഗം ഷിനു പറപ്പോട്ട്, ഭദ്രാസന കൗൺസിൽ അംഗം എൻ. എ. അനിൽമോൻ എന്നിവർ പ്രസംഗിച്ചു .

കശ്ശീശാ സ്ഥാനം ലഭിച്ചിട്ട് 60-ാം വർഷത്തിലേയ്ക്ക് പ്രവേശിക്കുന്ന മേലേടത്ത് ഫാ. എം. റ്റി. കുര്യൻ, 50 വർഷം പൂർത്തിയാക്കിയ പെരിയോർ മറ്റത്തിൽ ഫാ. പി. കെ. സഖറിയ, 50-ാം വർഷത്തിലേയ്ക്ക് പ്രവേശിക്കുന്ന ഓമത്തിൽ ഫാ. ഒ. എസ്. കുറിയാക്കോസ് എന്നിവരേയും എസ്. എസ്.എൽ.സി, പ്ലസ് ടു ക്ലാസുകളിൽ ഉന്നത വിജയം നേടിയ ഇടവകയിലെ കുട്ടികളെയും ആദരിച്ചു.





## മറിയം സൂസൻ മാത്യു (19) വെടിയേറ്റു മരിച്ചു

അലബാമ: സ്റ്റേറ്റ് തലസ്ഥാനമായ മോണ്ട് ഗോമറിയിൽ തിരുവല്ല സ്വദേശി മറിയം സൂസൻ മാത്യു, (19) വെടിയേറ്റു മരിച്ചു. വീട്ടിൽ ഉറങ്ങുകയായിരുന്നു മറിയം സൂസൻ മാത്യു. മുകളിലത്തെ നിലയിൽ താമസിക്കുന്നയാളിന്റെ തോക്കിൽ നിന്നുള്ള വെടിയുണ്ടകൾ സീലിംഗ് തുളച്ച് ശരീരത്തിൽ പതിക്കുകയായിരുന്നു. തിരുവല്ല നോർത്ത് നിരണം ഇടപ്പള്ളി പറമ്പിൽ വീട്ടിൽ ബോബൻ മാത്യൂവിന്റെയും ബിൻസിയുടെയും മകളാണ്. ബിമൽ, ബേസൽ എന്നിവർ സഹോദരങ്ങളാണ്.

നിരണം വടക്കുംഭാഗം സെൻറ് തോമസ് ഓർത്തഡോക്സ് ഇടവകാംഗമായ ബോബൻ മാത്യൂ മലങ്കരസഭയുടെ അഹമ്മദാബാദ് ഭദ്രാസന കൗൺസിൽ അംഗമാണ്. മസ്ക്കറ്റ് സെൻറ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അഹമ്മദാബാദ് ഭദ്രാസനത്തിനു വേണ്ടി മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസ് അഗാധമായ ദുഃഖം രേഖപ്പെടുത്തി.

# Birth of His forerunner

## Push: Pray Until Sometime Happens
### St Luke 1:57-80

**Fr. Nithin V. Rajan**



Making way is a Herculean task especially when the path has to be paved. The trend is usually to walk the way which is already existing. New ventures and ways are taken only by adventurist as change is not welcomed by all. That is what we see in ***St. Matthew 7:13-14*** Jesus says "Enter through the narrow gate. For wide is the gate and broad is the road that leads to destruction, and many enter through it. But small is the gate and narrow the road that leads to life, and only a few find it. The choice is upon us.

The birthday of John the Baptist is celebrated as "***Children's day***" in the church. *"Children are a gift from God; they are his reward"- **Psalm 127:3***

The birth of St. John the Baptist brought glad tidings to the family of priest Zechariah and there was great rejoicing and celebration.

**Naming the child**

The angel had instructed Zechariah what the name of the child should be, even though he couldn't speak and was dumb. During the naming of the child Elizabeth says the name of the child shall be John. The relatives and the neighbors who gathered there were surprised, why Elizabeth wants to name the child John, as no one in the family has such name. Usually the name of the father or the member of the family is given to the child. They were like "are you kidding us Elizabeth, that this baby shall be called John?" so they decided to ask his father's decision and Zechariah asked for a writing pad and he also writes John. He writes and speaks John his tied up tongue was released and he began to praise God.

It was a custom to call the child by the name of the father or name of someone from the family it was not a rule from above but that was the practice predominant during those times, even seen today. Here we see that the custom is being changed as God's words are above all words.

Naming is very important as words are powerful but today names are just letters as we see the novel coronavirus being named as delta, omicron etc. When we look into the scriptures each place and person was named according to the situation, few examples are -

- ❑ Jehovah Jireh – The Lord Our Provider – ***Gen. 22:14***
- ❑ Jehovah Rapha – The Lord Our Healer – ***Exodus 15:26***
- ❑ Jehovah Nissi – The Lord Our Banner – ***Exodus 17:15***

**Family that prayed together**

*But the angel said to him: "Do not be afraid, Zechariah; your prayer has been heard.* ***St. Luke 1.13.*** By this we understand that the family, even though both were aged, kept praying for the mercy of God. They had the Push: ***Pray Until Sometime Happens.*** Prayer is not a short term goal, it's like breathing continuously and not static.

One day the grandson asked, "Grandpa! I try to pray just like you but I have few questions. What good does praying do?" Why repeat prayers and read the scriptures again and again. The Grandfather quietly turned from putting coal in the stove and replied, "Take this coal basket down to the river and bring me back a basket of water." The boy did as he was told, but all the water leaked out before he got back to the house. The grandfather laughed and said, "You'll have to move a little faster next time," and sent him back to the river with the basket to try again. This time the boy ran faster, but again the basket was empty before he returned home. Out of breath, he told his grandfather that it was impossible to carry water in a basket, and could he use a bucket instead. The old man said to keep on trying with basket itself.

The boy again dipped the basket into river and ran hard, but when he reached his grandfather the basket was again empty. Out of breath, he said, "See Grandpa, it's useless!" "So you think it is useless?" The old man said, "Look at the basket." The boy looked at the basket and for the first time realized that the basket was different. It had been transformed from a dirty old coal basket and was now clean, inside and out. "Son, that's what happens when you pray and read the scriptures. You might not understand or remember everything, but when you read it and pray, you will be changed inside and out.

In the concluding remarks of the book, 'The Joy of Freedom-Eastern Worship and modern Man' by His Grace Paulose Mar Gregorios of blessed memory says "We have seen that the modern man has really not been emancipated from the need to worship. He becomes stunted in his growth and distorted in his person if he refuses or neglects to worship. Worship however has a dimension that is not contained by time and space and goes beyond our conceptual and rational faculties. Worship and prayer are the most characteristic acts of redeemed humanity. True freedom is the freedom to enter God's presence and to share in his rule over His creation. This freedom brings Joy -that joy which modern man is hungry.

**Family that had Gods mercy.**

*"When her neighbors and relatives heard how the Lord had shown great mercy to her, they rejoiced with her"-* ***St. Luke 1:58.*** While we read the scriptures carefully and listen to our liturgical services we see that human beings exist in this world is not because of their merit but of great mercy of God. Few example are here:-

❑ ***Psalm 51:1*** "Have mercy upon me O lord according to your loving kindness". ❑ We say the greatest prayer is the ***Jesus prayer*** "Lord have Mercy on me, a Sinner" – *Kyrieleison.* ❑ In the kasolikki we sing Mercy grand, lord mercy show. Thine abundant mercy grand. ( Karthave- Karrunyathal, kanivadiyaril cheyaname) ❑ In the morning prayer of Sleeba Namaskaram we sing "Lord have mercy, have mercy on me (Kripa Cheyaname, Nadha Kripa cheyyaname…..) ❑ During the procession of the Holy Mysteries we sing Lord have mercy upon us. Lord be kind and have mercy. Answer lord, and have mercy, Praise to thee on us be grace-Halleluiah. ( Nadha Kripa Chaitheedaname, Nadha kripa Chaiyyanamalival, Kripa chaiyyana mutharamaruli, Kripa chaiyaname niakku Sthuthi-Halleluiah )

So what we are is the mercy of God and only by His mercy we can live here or in the world to come.

**Family that discussed things together**

Here we see a family who is sharing and caring, both in thick and thin. Elizabeth and Zechariah are role models for the modern generation. What the angel told Zechariah was shared to his wife. Even though he was dumb after the annunciation of the angel, he made some ways to communicate what was revealed to him. This is understood when the name was to be given to child born there was no confusion or misunderstanding between Elizabeth and Zechariah. We too live in a time where there is lot of communication gap which is leading to separations and tensions. Being able to communicate properly is the key for successful relationships.

As we traverse through this Advent fast, let us also ask God for His mercy upon us and His entire creation. Let us pray that

"When chastizing us, O God,
Spare us from Thy wrathful rod;
Open to us mercy's door,
Kindly hear as we implore." Amen.






## Mar Gregorios Orthodox Maha Edavaka Muscat launches Thanal charity project for cancer patients

MUSCAT: Mar Gregorios Orthodox Maha Edavaka (MGOME) has launched the Thanal charity project 2021-2022 in aid of cancer patients.

The charity project named ‘A touch of compassion’ was launched after the holy Eucharist at St Thomas Church, Ruwi, on September 24.

New MGOME Vicar/President Fr Varughese Tiju Iype in his address said the Maha Edavaka was popular from its ‘signature project’ of the Thanal aid programme which offered a shade of help for the poor and distressed in the Gulf Arab desert land.

“The project endeavors to project Christ’s mission towards helping the poor which has been the witness of the church since the project was first launched in 2006,” the Vicar said.

Keynote speaker, Dr Rajyashree Narayankutty, Founder-Director, Barakath Al Noor Clinic, said the church has undertaken a noble project by deciding to help the poor and needy cancer patients.

“Those afflicted by this dreadful disease have had to shell out huge amounts towards diagnosis and towards expensive treatments like chemotherapy, radio-therapy and tests. The fear of the disease and huge costs usually deter patients from seeking or continuing further treatment,” she said and called upon all to extend help and wished the project all success.

Senior parish member and Malankara Association Council member, Dr Geevarghese Yohannan, who also spoke made the customary initial contribution towards the project along with Dr Rajyashree, also a noted danseuse.

The project was launched by lighting the traditional lamp jointly by the Vicar, chief guest and the office bearers with the church senior choir in chorus.

The Maha Edavaka under Orthodox Diocese of Ahmedabad (ODA) headed by HG Dr Geevarghese Mar Yulios has over the years involved with praise worthy charity projects namely helping cancer and kidney patients, marrying poor girls or building homes for the poor.

The project was launched in 2006 under the then Vicar Fr Shaji Mukadiyil Baby and has so far completed 15 years of successful service to the poor irrespective of caste or creed.

Sabu Koshy (Trustee), delivered the welcome address while Koshy M Tharakan (Co-Trustee) proposed the vote of thanks.

Besides Fr Tiju Iype as Vicar/President, the 2021-2022 Thanal Charity Project Committee comprises of Sabu Koshy (Trustee), Koshy M Tharakan (Co-Trustee), Nidhin Babu (Secretary), Giji P Thomas (Convener), Biju George, Jabson Varghese and Aji Thomas.

~ By Liju Cherian




കൈത്താങ്ങ്. ക്രെയിൻ മറിഞ്ഞ്. ഭവനം നഷ്ടമായ പരുമല സെമിനാരി ശുശ്രൂഷകൻ റോണി മാത്യുവിന് പുതിയ ഭവനം നിർമ്മിക്കുവാനുള്ള ആദ്യ തുക പരിശുദ്ധ കാതോലിക്കാ ബാവാ കൈമാറി.



രാഷ്ട്രപതിയുടെ ദേശീയ അദ്ധ്യാപക അവാർഡ് ലഭിച്ച ഇരുമ്പനം വൊക്കേഷണൽ ഹയർ സെക്കണ്ടറി സ്കൂൾ റിട്ടയേർഡ് പ്രിൻസിപ്പാളും കണ്ണ്യാട്ട്നിരപ്പ് സെന്റ് ജോൺസ് ഓർത്തഡോക്സ് ഇടവകാംഗവുമായ കുപ്പയിൽ ബാബു കെ. ഇട്ടീര.



അഞ്ജലി റ്റി. വിനീത് എം.എ. ഇംഗ്ലീഷ് ലിറ്ററേച്ചറിൽ ഒന്നാംറാങ്ക് കരസ്തമാക്കി. അങ്കമാലി ഭദ്രാസനത്തിലെ വൈദികനായ ഫാ. വിനീത് തോമസിന്റെ സഹധർമ്മിണിയാണ്.



ഇംഗ്ലിഷിൽ (ഭാരതീദാസൻ സർവകലാശാല, തിരുച്ചിറപ്പള്ളി) പിഎച്ച്ഡി നേടിയ ആനി തോമസ്. തിരുവല്ല തറയശേരിൽ ടി.വി.തോമസിന്റെയും എൽസി തോമസിന്റെയും മകളാണ്. കോട്ടയം കങ്ങഴ വാവോലിക്കൽ റിജു ജോണാണു ഭർത്താവ്.

“കുഞ്ഞുങ്ങളേ! നിങ്ങൾ ദൈവത്തെ സ്നേഹിക്കണം. മാതാപിതാക്കളെ അനുസരിക്കണം. ഗുരുക്കന്മാരെ ബഹുമാനിക്കണം.”

– പ. പാമ്പാടി തിരുമേനി



## മോംസ് സ്വയം സംരംഭകത്വ പരിശീലനക്കളരി

തഴക്കര: തെയോഭവൻ അരമനയിൽ നടന്ന ഓർത്തഡോക്സ് സഭ മാവേലിക്കര ഭദ്രാസന നവജ്യോതി മോംസ് സ്വയം സംരംഭകത്വ പരിശീലനക്കളരി അഖില മലങ്കര നവജ്യോതി മോംസ് ചാരിറ്റബിൾ സൊസൈറ്റി പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

മാവേലിക്കര ഭദ്രാസന നവജ്യോതി മോംസ് വൈസ് പ്രസിഡന്റ് ഫാ. ജസ്റ്റിൻ അനിയൻ അധ്യക്ഷനായി. മാവേലിക്കര നഗരസഭാ വ്യവസായ വികസന വകുപ്പ് ഓഫീസർ ജെ. ചിത്ര, അഖില മലങ്കര നവജ്യോതി മോംസ് ഡയറക്ടർ ഡോ. സിബി തരകൻ, ഐസിഎആർ ചീഫ് ടെക്നിക്കൽ ഓഫീസർ ജിസ്സി ജോർജ് എന്നിവർ ക്ലാസുകൾ നയിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ, മർത്തമറിയം വനിതാസമാജം വൈസ് പ്രസിഡന്റ് ഫാ. കോശി മാത്യു, നവജ്യോതി മോംസ് ഭദ്രാസന ഡയറക്ടർ അനി വർഗീസ്, ട്രഷറർ റീതാ മനു, ആനിമേറ്റർ ജോയിസ് തോമസ്, ലൗലി പൊന്നച്ചൻ, മോളി വർഗീസ്, സൂസൻ ഷാജി, ജെസ്സി നൈനാൻ, മറിയക്കുട്ടി സൈമൺ, ഇന്ദു ജോസഫ്, ജോളി ജോൺ എന്നിവർ പ്രസംഗിച്ചു.



## ബിജി കുര്യന് മാധ്യമ പുരസ്കാരം

കോട്ടയം; അയ്മനം പരസ്പരം വായനക്കൂട്ടം മാനേജിങ് എഡിറ്ററായിരുന്ന രവി ചൂനാടന്റെ സ്മരണയ്ക്കായി ഏർപ്പെടുത്തിയ രവി ചൂനാടൻ സ്മാരക ലിറ്റിൽ മാസിക പുരസ്കാരത്തിന് ദേശാഭിമാനി കോട്ടയം ബ്യൂറോയിലെ ചീഫ്റിപ്പോർട്ടർ ബിജി കുര്യൻ അർഹനായി. സാംസ്കാരിക പത്രപ്രവർത്തന മികവ് പരിഗണിച്ചാണ് പുരസ്കാരമെന്ന് വിധികർത്താക്കൾ അറിയിച്ചു. കൂരോപ്പട സ്വദേശിയാണ്. ഷീല എലിസബെത്താണ് ഭാര്യ. അബു ബി കുര്യൻ (ലിയാസെസ് ഫോറാസ്, ക്ലയന്റ് എൻഗേജ്മന്റ് മുംബൈ), റിബു ബി ജോസഫ് എന്നിവർ മക്കൾ. ജനനി വാരിക, മംഗളം ദിനപത്രം എന്നീ പ്രസിദ്ധീകരണങ്ങളിലും ഒരു ദശാബ്ദം പ്രവർത്തനാനുഭവമുള്ള ബിജി ദേശാഭിമാനിയിൽ കഴിഞ്ഞ 25 വർഷമായുണ്ട്. ജനകീയാസൂത്രണം സംസ്ഥാനതല കെആർപി ആയിരുന്നു. കെയുഡബ്ല്യുജെ സംസ്ഥാന കമ്മിറ്റിയംഗവും കെയുഡബ്ല്യുജെ ദേശാഭിമാനി കോ ഓർഡിനേഷൻ സെക്രട്ടറിയുമായിരുന്നു. പൊൻകുന്നം വർക്കി രക്ഷാധികാരിയായിരുന്ന പാമ്പാടി നവലോകം സാംസ്കാരിക കേന്ദ്രം സ്ഥാപക സെക്രട്ടറിയാണ്. കേരള ശാസ്ത്രസാഹിത്യ പരിഷത്ത് – പുരോഗമന കലാസാഹിത്യസംഘം ജില്ലാ കമ്മിറ്റിയംഗമായിരുന്നു.

2022 ജനുവരി 8-ന് കോട്ടയം പബ്ലിക് ലൈബ്രറി ഹാളിൽ ചേരുന്ന പരസ്പരം വായനക്കൂട്ടം 18-ാമത് വാർഷിക സമ്മേളനത്തിൽ പുരസ്കാരങ്ങൾ സമ്മാനിക്കും. സഹകരണ മന്ത്രി വി എൻ വാസവൻ സമ്മേളനം ഉദ്ഘാടനം ചെയ്യും.




**Remembrance Day of Dr. Philipose Mar Theophilos Metropolitan and Dr. Paulose Mar Gregorios Metropolitan, the founding Bishops of MOSC Medical Mission, a memorial lecture is arranged on Wednesday 1st December at 3.00 p.m. in the Medical College Conference Hall. The meeting will be presided over by Dr. Thomas Mar Athanasios Metropolitan (Diocese of Kandanad East & Vice President, MOSC Medical Mission) and memorial lecture will be delivered by Dr. Yakoob Mar Irenaios Metropolitan (Diocese of Kochi & Vice President, MOSC Medical Mission).**



**മാത്യൂസ് മാർ ബർണബാസിന്റെ ഒൻപതാം ഓർമ്മപെരുന്നാളിന്റെ കൊടിയേറ്റ്, അങ്കമാലി ഭദ്രാസന മെത്രാപോലീത്ത യൂഹാനോൻ മാർ പോളിക്കാർപോസ് വളയൻചിറങ്ങര സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് സിറിയൻ പള്ളിയിൽ നിർവഹിക്കുന്നു.**




**റാസ്അൽഖൈമ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം യുഎഇ സോണൽ കോൺഫറൻസിൽ എബ്രഹാം മാർ സെറാഫിം പ്രഭാഷണം നടത്തുന്നു.**